# വിഷയവിവരം (Contents)



# മാപ്പിള റവ്യു

പുസ്തകം 3. | 1944 മാർച്ച് | ലക്കം 11


# നബിദിനം

"ലോകത്തിന്നു ഒരനുഗ്രഹമായിട്ടല്ലാതെ നിന്നെ
നാം അയച്ചിട്ടില്ല." (ഖു ൪.)

പുന്നയൂർക്കുളം വി. ബാപ്പു

മുസ്ലിം ലോകത്തെ ആകമാനം ആനന്ദസാഗരത്തിൽ ആറാടിക്കുന്ന ആ പരിശുദ്ധ ദിവസം — നബിദിനം — ഇതാ സമാഗതമായി. എവിടെയെല്ലാം മുസ്ലിമീങ്ങളുണ്ടോ അവിടെയെല്ലാം നബി(സ) തിരുമേനിയുടെ വിശുദ്ധ ജന്മദിനം ആഘോഷിയ്ക്കപ്പെടുന്നു. അജ്ഞാനികളും അന്ധന്മാരുമായി കഴിഞ്ഞ മനുഷ്യസമുദായത്തിന്നു മുമ്പിൽ വിജ്ഞാനത്തിന്റെ വിമലകിരണങ്ങൾ വിതറിക്കൊടുത്തു. അവരെ വിജയികളാക്കിയ ആ വിമലാത്മാവിന്റെ വിശുദ്ധ ചരിത്രത്തിലേക്കൊന്നു കണ്ണോടിക്കുന്നതു ഈ അവസരത്തിൽ അത്യാവശ്യമാണ്.

## നബി(സ)യുടെ മുമ്പുള്ള ലോകസ്ഥിതി

റസൂൽ തിരുമേനി(സ) ലോകത്തിന്നു നൽകിയ സന്ദേശങ്ങൾ അനർഘങ്ങളാണെന്നു ഇസ്ലാമിന്റെ ശത്രുക്കൾപോലും സമ്മതിക്കുന്നുണ്ട്. എന്നാലും, നബി(സ)യുടെ മഹത്വത്തെ തുറന്നു സമ്മതിക്കുന്നതിന്നു അവർ വൈമനസ്യം പ്രകടിപ്പിക്കുന്നു! തിരുമേനിയുടെ മഹത്വത്തിന്റെ പാരമ്യം അറിയുവാൻ അദ്ദേഹത്തിന്റെ അവതാരകാലത്തെ ലോകസ്ഥിതിയെപ്പററി നാം നല്ലവണ്ണം പഠിക്കേണ്ടതാണ്.

മുഹമ്മദു(സ) നബിയുടെ അവതാരകാലത്തെ ലോകസ്ഥിതി എങ്ങനെയായിരുന്നു? അന്നൊരു പരിഷ്കർത്താവ് ആവശ്യമായിരുന്നോ? അദ്ദേഹം എന്തുചെയ്തു? ഈ പ്രശ്നങ്ങൾ മുമ്പിൽവെച്ചുകൊണ്ടു നബിയുടെ മഹത്വം അളന്നുനോക്കിയാൽ, നമുക്കു കാണാം, മററു സാമുദായപരിഷ്കർത്താക്കളെ അപേക്ഷിച്ചു മുഹമ്മദുനബി(സ) എത്രയോ ഉന്നതമായ പദവിയിലാണു സ്ഥിതിചെയ്യുന്നതെന്ന്.

അടിമകളെ സ്വതന്ത്രരാക്കുവാനും നിശ്ചിതസ്ഥലത്തേക്കു അവരെ മാററുവാനുംവേണ്ടി (Moses) മൂസാനബി(അ) ഈജിപ്തിൽ ജാതനായി. സാംസ്കാരികമായും, സാമ്പത്തികമായും, വിജ്ഞാനപരമായും, കലാപരമായും ഈജിപ്തിന്റെ നില ഒട്ടും മോശമായിരുന്നില്ല അന്ന്. ഈസാനബി(അ)യുടെ അവതാരകാലത്തു, റോമൻ ജനത ദൈവത്തെയും ദൈവപ്രോക്തങ്ങളായ വേദങ്ങളെയുംസംബന്ധിച്ചു അജ്ഞരായിരുന്നില്ല. അവരുടെ സാംസ്കാരികനില മിക്കവാറും തൃപ്തികരമായിരുന്നു. ഇങ്ങനെ മൂസാ(അ)നബിയ്ക്കും ഈസാ(അ)നബിക്കും അഭിമുഖീകരിക്കേണ്ടിവന്നതു സാമാന്യേന സംസ്കൃതരായ ജനസമൂഹങ്ങളെയായിരുന്നു.

### നബി(സ)യുടെ അവതാരകാലത്തെ നില

എന്നാൽ, നബിയുടെ അവതാരകാലത്താകട്ടെ, മനുഷ്യസമുദായം ആക

മാനം അജ്ഞാനത്തിൻെറ അടിത്തട്ടിലായിരുന്നു സ്ഥിതിചെയ്തിരുന്നത്. താത്വികവും, ആത്മീകവും, മാനസികവുമായി അവർ അധഃപതിച്ചിരുന്നു. നിരക്ഷരത്വവും നിർമ്മതത്വവും ചക്രവാളത്തെ കരിപിടിപ്പിച്ചു. അജ്ഞാനമാകുന്ന കട്ടത്ത കാർമേഘങ്ങൾ ഭൂമണ്ഡലത്തെ അന്ധകാരമയമാക്കി. ജൂതമതം, ഹിന്തുമതം, ബുദ്ധമതം ഇവയുടെ സ്ഥായിയായ പ്രഭാവം, തദനുയായികളാൽതന്നെ അലങ്കോലപ്പെട്ടു. ക്രൈസ്തവമതമാകട്ടെ, സർ വില്യംമൂർ പറയുമ്പോലെ, പഴകി ജീർണ്ണിച്ചിരുന്നു. അതിൻെറ പ്രധാന തത്വങ്ങളുടെയും ആരാധനയുടെയും സ്ഥാനം മാമൂലുകളും ചടങ്ങുകളും കൈവശപ്പെടുത്തി. ഇങ്ങിനെ, ലോകം അധഃപതനത്തിൻെറ അങ്ങേ അററത്തെത്തി. നിയന്ത്രണത്തിന്നു ആരുമേതുമില്ലാതെ വന്നപ്പോൾ മനുഷ്യൻ മൃഗീയമായ വിചാരങ്ങൾക്കു വിധേയനായി. കൊല, കൊള്ള, കളവു, കുടി, വ്യഭിചാരം ആദിയായ നിന്ദ്യവും നികൃഷ്ടവുമായ ഏർപ്പാടുകൾക്കു മനുഷ്യന്നു മടിയില്ലാതായി. തോന്നിയതെല്ലാം ആരാധനാവസ്തുക്കളായി. സൂര്യൻ മുതൽ മുട്ടത്തോടുവരെ സകലതും ആരാധിക്കപ്പെട്ടു. ദൈവനാമംതന്നെ ലോകത്തില്ലെന്നായി. ഒരു പ്രവാചകൻെറ ആവശ്യം അപ്പോഴായിരുന്നു. ആ തക്ക സമയത്തുതന്നെയത്രെ മുഹമ്മദുനബി(സ) അവതരിച്ചതും.

മതപ്രബോധനം

റസൂൽ തിരുമേനി ഹൃദയവേദനയോടെയാണു തൻെറ സഹോദരന്മാരുടെ ഏവംവിധങ്ങളായ ദുഷ്കൃത്യങ്ങളെ കണ്ടത്. അവരുടെ അജ്ഞാനത്തിൻെറ പാരമ്യം അദ്ദേഹത്തെ ചിന്താമഗ്നനാക്കി. നബിക്കു ദിവ്യവെളിപാടുണ്ടായി. അധഃപതനഗർത്തത്തിൽനിന്നും ജനങ്ങളെ സംരക്ഷിക്കുവാൻ അദ്ദേഹം ഉറച്ചു. ഏകദൈവത്തിൽ വിശ്വസിക്കുവാനും, പൈശാചികവും മൃഗീയവുമായ ദുർവൃത്തികളിൽനിന്നു വിരമിക്കുവാനും അദ്ദേഹം ജനങ്ങളെ ഉപദേശിച്ചു.

അറബികളുടെ ശത്രുത

പഴയ സമ്പ്രദായങ്ങളെ ഉപേക്ഷിക്കേണ്ടിവരുന്നതിലുള്ള വൈമനസ്യം അറബികളെ കോപാകുലരാക്കി. മാമൂൽ ഇന്നും ആ നയം തുടങ്ങുന്നതു പലപ്പോഴും കാണാറുണ്ടല്ലൊ. ആ നിലക്കു, ഇരുളടഞ്ഞ ഒരു കാലത്തു യാതൊരുവക വിജ്ഞാനമോ വീണ്ടുവിചാരമോ ഇല്ലാത്ത ഒരു ജനസമുദായം, തങ്ങൾ വളരെക്കാലമായി ആരാധിച്ചും പൂജിച്ചും വന്ന "ദൈവങ്ങ"ളെയും, സംതൃപ്തിയോടുകൂടി ആസ്വദിച്ചിരുന്ന "ജീവിതസുഖ"ങ്ങളെയും ഉപേക്ഷിക്കുവാൻ ആർ ഉപദേശിച്ചാലും ആയാളുടെ നേരെ പ്രയോഗിച്ചേക്കാവുന്ന കടുംകൈകളെക്കുറിച്ചു ഊഹിച്ചുകൊണ്ടാൽ മതി. സാമദാനങ്ങൾക്കു വഴങ്ങി നബി തൻെറ ഉദ്യമത്തിൽനിന്നു വിരമിക്കുന്നില്ലെന്നു കണ്ടപ്പോൾ, അറബികൾ പലവിധ ഉപദ്രവങ്ങളും നിഷ്ഠുരണം ചെയ്വാൻ തുടങ്ങി. തൻെറ അനുയായികളിൽ പലരെയും നബിക്കു അന്യരാജ്യ

ത്തേക്കയക്കേണ്ടിവന്നു. തിരുമേനിയുടെ കഴുത്തിൽ അവർ ഒട്ടകത്തിന്റെ കുടർമാല ചാർത്തി; മണ്ണും ചവറുംകൊണ്ടു അഭിഷേകംചെയ്തു! ഇതുകൊണ്ടൊന്നും ഫലമില്ലെന്നു കണ്ടപ്പോൾ അദ്ദേഹത്തെ നിർദ്ദയം വധിച്ചുകളയാൻതന്നെ ആ അജ്ഞാനികൾ തീരുമാനിച്ചു. നബി(സ) മദീനയിൽപോയി അഭയംപ്രാപിച്ചു.

### യുദ്ധങ്ങൾ

അറബികൾ നബിക്കു മദീനായിലും സ്വൈരംകൊടുത്തില്ല. അവർ യുദ്ധംചെയ്തു അദ്ദേഹത്തെ നിഗ്രഹിക്കുവാൻതന്നെ തീർച്ചപ്പെടുത്തി. തൽഫലമായി അവർ ആക്രമണത്തിന്നു പുറപ്പെട്ടു. തിരുമേനിക്കു ആയുധങ്ങളും പട്ടാളവും പരിമിതമായിരുന്നുവെങ്കിലും അവസാനം ശത്രുക്കൾ പരാജിതരായി; അക്രമികൾക്കെല്ലാം ആ ദയാലു മാപ്പുനൽകി.

### നബി(സ)യുടെ ഉപദേശങ്ങൾ

നബി(സ) തിരുമേനിയുടെ പ്രബോധനങ്ങൾ ഇഹത്തിന്നുവേണ്ടി പരത്തെയോ, പരത്തിന്നുവേണ്ടി ഇഹത്തെയോ ഉപേക്ഷിക്കുവാൻ കല്പിക്കുന്നില്ല. മനുഷ്യജീവിതത്തെ ശ്വാസംമുട്ടിക്കുന്ന നിയമാവലികളുടെ ഒരു മതിൽക്കെട്ടല്ല മതം. ജീവിതം വിശാലവും സുന്ദരവുമാക്കുവാനുള്ള ഉപദേശങ്ങളല്ലാതെ ഇസ്ലാമിൽ ഇല്ലതന്നെ. ഭൗതികമായും ആത്മീയമായും അവ മനുഷ്യനെ ഉത്തേജിപ്പിക്കു

ന്നു. ശാരീരികമായും മാനസികമായും അവ മനുഷ്യനെ ഉയർത്തുന്നു. രാഷ്ട്രീയ നിയമങ്ങളും സമ്പൽവിതരണപദ്ധതിയും ഇസ്ലാമിൽനിന്നു പഠിക്കുന്നതായാൽ ഇന്നത്തെ പല വിഷമപ്രശ്നങ്ങൾക്കും സമാധാനമായി. മനുഷ്യജീവിതത്തിന്റെ നാനാവശങ്ങളെയും സ്പർശിക്കുന്ന ഒരു തത്വശാസ്ത്രമാണു നബി(സ) തിരുമേനിയുടെ ഉപദേശങ്ങൾ.

## നബി ലോകത്തിനു വരുത്തിയ പരിവർത്തനങ്ങൾ

ഉപദേശങ്ങളിലുള്ള നിഷ്കളങ്കതയും അവയനുസരിച്ചു പ്രവൃത്തികളും നബി(സ)യുടെ പ്രത്യേകതയാണ്. ബഹുദൈവവിശ്വാസികൾ ഏകദൈവത്തെ ആരാധിച്ചുതുടങ്ങി. കുലീനനും അടിമയും, കുബേരനും കുചേലനും എല്ലാം സഹോദരന്മാരാണെന്നു മനുഷ്യർക്കു ബോദ്ധ്യമായി. അല്ലാഹുവിന്റെ സന്നിധിയിൽ എല്ലാവരും തുല്യരാണെന്നും, മനുഷ്യർ ഒരേ മാതാപിതാക്കളുടെ സന്താനങ്ങളാണെന്നും അവർ അറിഞ്ഞു. അടിമകൾ സ്വതന്ത്രരായി. വെറും അലങ്കരണവസ്തുക്കളായി കരുതപ്പെട്ടിരുന്ന സ്ത്രീജനങ്ങൾക്കു പുരുഷന്മാരെപ്പോലെ തുല്യാവകാശം ലഭിച്ചു. ശിശുവധം, വ്യഭിചാരം, പലിശ, മദ്യപാനം, ചൂതാട്ടം ഇവ അസ്തമിച്ചു. കൊള്ളയും കൊലയുംഇല്ലാതായി. കളവും വഞ്ചനയും നശിച്ചു. ജനങ്ങൾ തമ്മിൽ സൗഭ്രാത്രംസംസ്ഥാപിതമായി. തോളോടുതോൾചേർന്നുനിന്നു അവർ ഒരേ ദൈവത്തെ പ്രാർത്ഥിക്കുകയായി. ഇങ്ങനെ യുഗയുഗാന്തരങ്ങൾകൊണ്ടുപോലും സാധിക്കാത്തവിധത്തിലുള്ള ഒരു പരിവർത്തനമാണു നബി(സ) 23 കൊല്ലക്കാലംകൊണ്ടു സാധിച്ചത്. ഭിന്നിച്ചു തമ്മിലടിച്ചുകൊണ്ടിരുന്ന ജനങ്ങളെ ഒരു പൂവിൽ ദളമെന്നപോലെ അടുപ്പിച്ചതാണു അദ്ദേഹത്തിന്റെ വമ്പിച്ച വിജയം.

## ഖുർആനിന്റെ വൈശിഷ്ട്യം

റസൂൽ(സ) തിരുമേനി മാനവസമുദായത്തിനു നൽകിയ ഒരനുഗ്രഹമാണ് ഖുർ-ആൻ. അക്ഷരജ്ഞാനമില്ലാത്ത ഒരു വ്യക്തിയിൽനിന്നാണതു പുറപ്പെട്ടതു. മുൻപെങ്ങുമുണ്ടായിട്ടില്ലാത്തതും ഇനി ഉണ്ടാവാനിടയില്ലാത്തതുമായ കാവ്യഭംഗിയും, ചമൽക്കാരവും, സാഹിത്യപൂർണ്ണിമയും അതിനുണ്ടെന്നു ഇസ്ലാമിന്റെ ശത്രുക്കൾപോലും സമ്മതിക്കുന്നു. അതു ഖുർ-ആനിന്റെ ദിവ്യത്വത്തിനു മതിയായ തെളിവത്രെ. മാനവജീവിതത്തിന്റെ ഏതു ഘട്ടത്തിലും, കാലദേശങ്ങളിലേതിലും അതു പ്രയോജനപ്പെടുന്നു. ഇസ്ലാം, പരിഷ്കാരത്തിനു വിലങ്ങടിക്കുന്നുവെന്നു അമുസ്ലിംകളിൽ—മാത്രമല്ല, മുസ്ലിംകളിൽപോലും—ചിലർക്കു ഒരു ധാരണയുണ്ടു. അതു ഖുർ-ആനിനെസ്സംബന്ധിച്ചു ശരിയായ ജ്ഞാനമില്ലാത്തതുകൊണ്ടുണ്ടായതെററു ധാരണയാണ്. ഏതെങ്കിലും പരിഷ്കാരത്തിനു ഇസ്ലാം വിലങ്ങടി

യ്യുന്നുവെങ്കിൽ ആ പരിഷ്ക്കാരം മനുഷ്യസമുദായപുരോഗമനത്തിന്നുതകുന്നതായിരിക്കയില്ല, നിശ്ചയം. "സർവ്വസ്പർശിയായ നിയമങ്ങളുടെ ഒരു കേന്ദ്രമാകുന്നു ഖുർ-ആൻ. ഒരു വമ്പിച്ച കോയ്മക്കു വേണ്ടുന്ന സർവ്വ ഭരണനിയമങ്ങളും, മാർഗ്ഗദർശനങ്ങളും, ധനവിതരണപദ്ധതിയും അതിലുണ്ട്" എന്നു ഒരു ക്രിസ്ത്യൻ തത്വജ്ഞാനി പറയുന്നു. കാർലൈൽ പറയുന്നതിങ്ങനെയാണ്: "ഖുർ-ആനിന്റെ വിശിഷ്ടഗുണം അതിന്റെ പാരമാർത്ഥ്യത്തിൽ സ്ഥിതിചെയ്യുന്നു." "മനുഷ്യന്റെ പേനക്കു ഇങ്ങനെയുള്ള ഒരു ഗ്രന്ഥം നിർമ്മിക്കാൻ സാദ്ധ്യമല്ല; അതു അമാനുഷികമാണ്." ജാർജ്ജ് സെയിൽ. റവ: ആർ. മാക്സ്വൽ കിംഗിന്റെ അഭിപ്രായം ഇപ്രകാരമാകുന്നു: "സ്വഭാവസംസ്കരണത്തിനും ദിനചര്യക്കുമുള്ള ഉത്തമമായ പദ്ധതികൾ ഇതിൽ വിവരിച്ചിട്ടുണ്ട്. മുസ്ലിംകളുടെ മതനിയമങ്ങളും അനുഷ്ഠാനവഴികളും വിഭിന്നമല്ല." "മനുഷ്യജീവിതത്തിന്റെ സർവ്വഘട്ടങ്ങളിലും ഖുർ-ആൻ മാർഗ്ഗദർശനം നൽകുന്നു. സർവ്വസമുദായമൈത്രിക്കുള്ള തത്വങ്ങളും, ആരോഗ്യമുറകള

നുസരിച്ചുള്ള അനുഷ്ഠാനങ്ങളും അതു നിർദ്ദേശിക്കുന്നു.”—മുസ്യെ ഔജിൻ ക്ലാഫർ.
“ഹിറാഗുഹയിൽനിന്നും സമുൽഭൂതമായ ആ ആഹ്വാനത്തിന്നു മാത്രമേ അന്ധകാരത്തിലും ദുർമ്മാർഗ്ഗത്തിലും മുഴുകിയിരുന്ന റോമൻ ക്രിസ്ത്യാനികളെ രക്ഷിപ്പാൻ കഴിഞ്ഞുള്ളൂ.”—ഡാക്ടർ മാരിസ്.

ഖുർആൻ ജ്ഞാനേച്ഛുക്കൾക്കു ഒരു വിജ്ഞാനഭണ്ഡാരവും, കവികൾക്കു ഒരു കവിതാനിധിയും, സാഹിത്യകാരന്മാർക്കു ഒരു ഭാഷാസഹായിയും ആണെന്നു മറെറാരു മഹാൻ പറയുന്നു.

ഖുർആനിനെസ്സംബന്ധിച്ചു ശരിയായി ഗ്രഹിച്ചിട്ടുള്ള യാതൊരാൾക്കും അതു പരിഷ്കാരത്തിനെതിരാണെന്നോ, സമുദായോൽക്കർഷത്തെ തടയുന്നുവെന്നോ ഒരിക്കലും പറയുവാൻ കഴികയില്ല.

വിശുദ്ധ ഖുർ-ആൻ മുസ്ലിംകൾക്കു മാത്രമുള്ളതാണെന്നും, അമുസ്ലിംകൾക്കു അതു കാണിച്ചുകൊടുക്കുന്നതുപോലും മതവിരുദ്ധമാണെന്നും മുസ്ലിംകളിൽ ചിലർക്കു ഒരു ധാരണയുണ്ട്. ഖുർ-ആൻ മുസ്ലിംകൾക്കുവേണ്ടി മാത്രമല്ല പ്രത്യക്ഷപ്പെട്ടതു്. അജ്ഞാനത്തിലും അപഥത്തിലും പെട്ടിട്ടുള്ളവർക്കു വിജ്ഞാനവും സന്മാർഗ്ഗവും കാണിച്ചുകൊടുക്കുകയാണതിന്റെ ഉദ്ദേശ്യം.

## നബിദിനത്തിൽ നാം എന്തുചെയ്യണം?

നബി(സ)യെപ്പററി സ്തുതിക്കുകയും, അദ്ദേഹത്തിന്റെ ചരിത്രത്തേയും ഗുണഗണങ്ങളെയുംകുറിച്ചു പ്രസംഗിക്കുകയും, ദാനധർമ്മങ്ങൾ ചെയ്യുകയുമാണു നാം സാധാരണമായി നബിദിനാഘോഷത്തിൽ സ്വീകരിക്കാറുള്ള പരിപാടി. മിക്കവാറും അമുസ്ലിംകൾ പങ്കുചേരാറില്ലാത്ത യോഗങ്ങളിൽ നബിചരിത്രം പറഞ്ഞതുകൊണ്ടു അമുസ്ലിംകളുടെ തെററുധാരണ നീങ്ങുന്നതല്ലല്ലോ. ഏററവും മഹത്തരവും എന്നാൽ, ഏററവും തെററിദ്ധരിക്കപ്പെട്ടതുമാണു നമ്മുടെമതം. ഇസ്ലാമിനെസ്സംബന്ധിച്ചുള്ള ഈ തെററുധാരണ നീക്കുവാൻ ഉതകുമാറുള്ള ലഘുലേഖകൾ അച്ചടിപ്പിച്ചു അമുസ്ലിംകളുടെ ഇടയിൽ വിതരണംചെയ്യുകയും, ആവുന്നേടത്തോളം അമുസ്ലിംകളെ നബിദിനയോഗങ്ങളിൽ പങ്കുചേർക്കാൻ ശ്രമിക്കുകയും ചെയ്യേണ്ടതാണ്. അമുസ്ലിംകളുടെ തെററുധാരണ നീങ്ങുന്നതോടുകൂടി അവരുമായി സാഹോദര്യത്തോടെ വർത്തിക്കുവാനും മാത്സര്യബുദ്ധി ഇല്ലാതാക്കുവാനും നമുക്കു കഴിയും. ഏതായാലും, മേൽപറഞ്ഞ വമ്പിച്ച തെററുധാരണ നീക്കുവാൻ പരിശ്രമിക്കേണ്ടതു മുസ്ലിംകളുടെ കർത്തവ്യമാണ്. അതിന്നു ഏററവും പററിയ അവസരം നബിദിനമത്രെ.

—····⁘····—

# മനുഷ്യശാസ്ത്രം

എ. അയ്യപ്പൻ എം. എ; പി. എച്ച്. ഡി.

(തുടർച്ച)

സംസ്കാരവും വർഗ്ഗവും:—വർഗ്ഗവാസനാ സംബന്ധിയല്ല സാംസ്കാരിക ഭേദങ്ങളെന്നു വേറെ വിധത്തിലും തെളിയിക്കാം—പരിഷ്കൃതനായ യൂറോപ്യൻ കരണ്ടിയും മുള്ളുംകൊണ്ടു ഉണ്ണുന്നതു സ്വാഭാവികമായ പ്രേരണകൊണ്ടല്ല: ഒരു പതിനഞ്ചു തലമുറക്കുമുമ്പ്, നമ്മെപ്പോലെ തന്നെയായിരുന്നു ഇംഗ്ലീഷുകാരും ഉണ്ടിരുന്നതു്. ഉത്തര യൂറോപ്യർ പുള്ളുംപുറവും ക്രിസ്ത്യാനികളായതും വർഗ്ഗീയവാസനനിമിത്തമല്ല. അവർക്കു വർഗ്ഗസംകരം കുറഞ്ഞിരുന്നകാലത്തു അവർ റോമൻകത്തോലിക്കരും, മൂർത്തിപൂജകരും ആയിരുന്നു. സീസറിന്റെ കാലത്തു റോമാക്കാർ ഉത്തരയൂറോപ്യരെ കാട്ടാളരായ്ക്കരുതിപ്പോന്നു. ഇവരെക്കാളെല്ലാം അക്കാലത്തു പരിഷ്കൃതരായിരുന്ന അറബികൾ വർഗ്ഗവിഷയകമായി യാതൊരു മാററവുംകൂടാതെ അവരുടെ പൂർവ്വസ്ഥിതിയിൽനിന്നും അധഃപതിച്ചുപോയി. ശാരീരികമായ മാററങ്ങൾ വളരെ വളരെ സാവധാനത്തിൽ മാത്രമേ സംഭവിക്കുന്നുള്ളു. നേരെമറിച്ചു ഓരോ തലമുറയിലും സാമ്പ്രദായിക വ്യതിയാനങ്ങൾ ഉണ്ടായ്ക്കൊണ്ടിരിക്കുന്നു. ചഞ്ചലങ്ങളായ ഇവയോരോന്നും താരതമ്യേന സുസ്ഥിരമായ വർഗ്ഗപ്രകൃതിയെ അവലംബിക്കുന്നവയല്ല. അന്യോന്യസമ്പർക്കം, പരിഷ്കർത്താക്കളുടേയും പരിതഃസ്ഥിതികളുടേയും പ്രവൃത്തി, ഇത്യാദികാരണങ്ങളാൽ സംസ്കാരവൈവിധ്യം ഉത്ഭവിച്ചിരിക്കണം.

സംസ്കാരചരിത്രപര്യാലോചനം:—ഏതെങ്കിലും വിധത്തിലുള്ള സംസ്കാരം എല്ലാ മനുഷ്യവർഗ്ഗങ്ങൾക്കുമുണ്ടു്. ഈ സംഗതിതന്നെ സംസ്കാരത്തിന്റെ അതിപ്രാചീനത കാണിക്കുന്നു. ക്രി. മു. 5000-ന്ന് മുമ്പ് ഈജിപ്തുകാർക്ക് എഴുത്തു, വായന, ഉഴുതുകൃഷി, ലോഹപ്രവൃത്തി മുതലായ സംസ്കാരചിഹ്നങ്ങൾ എല്ലാം സ്വായത്തമായ്ക്കഴിഞ്ഞിരുന്നു. ഇവയെല്ലാം പെട്ടെന്നു പൊട്ടിമുളയ്ക്കാൻ തരമില്ലല്ലോ. ക്രി. മു. 7000-ന്നടുത്തു് നൈൽ (നീല) നദീതടത്തിലെ ബദാരീ നിവാസികൾ മരംകൊണ്ടും കല്ലുകൊണ്ടും ഉണ്ടാക്കിയ കൈക്കോട്ടുകൊണ്ടു കിളച്ചു ബാർലിയും കാട്ടുകോതമ്പും കൃഷിചെയ്തിരുന്നു. എഴുത്തും, കലപ്പയും, ലോഹസംസ്കാരവും അവർക്കജ്ഞാതങ്ങളായിരുന്നു. ഇക്കാരണങ്ങൾകൊണ്ടു് ബദാരിയൻ സംസ്കാരം അതിനെ പിന്തുടർന്നുവന്ന ഈജിപ്ത്യസംസ്കാരത്തെക്കാൾ നീചമായിരുന്നുവെന്നുപറയാം. ഗ്രന്ഥനിക്ഷിപ്തമായ വിദ്യ, വെറും വായ്മൊഴിയാൽമാത്രം പ്രചരിക്കപ്പെടുന്ന അറിവിനെക്കാൾ സുരക്ഷിതമാണല്ലോ. കല്ലുകൊണ്ടുണ്ടാക്കിയ മഴു, കത്തി, മുതലായവയെക്കാൾ ലോഹംകൊണ്ടുണ്ടാക്കിയവക്കു ഗുണം തീർച്ചയായും കൂടും. കാളകൾ വലിക്കുന്ന കലപ്പ മനുഷ്യപ്രയത്നം അത്യന്തം ലഘുവാക്കുന്നു. ഈ വിധത്തിൽ ബദാരിയരുടേതിനേക്കാൾ കാര്യക്ഷമങ്ങളായ സാമഗ്രികളായിരുന്നു ഈജിപ്ത്യസംസ്കാരത്തിലുണ്ടായിരുന്നതു്.

യാതൊരു വിധത്തിലുള്ള കൃഷിയും, മൺപാത്രനിർമ്മാണവും കൂടിയറിയാത്ത ആസ്ട്രേല്യരുടെയും ഫ്യൂഗിയരുടെയും സംസ്കാരങ്ങളെ അപേക്ഷിച്ചു ശ്രേഷ്ഠമായിരുന്നു ബദാരിയൻ സംസ്കാരം. ബദാരിയരുടെയും പൂർവ്വികരായി, ശിലാവിശേഷങ്ങൾ കൊണ്ടു ശസ്ത്രങ്ങളുണ്ടാക്കി നായാടിയും മററും ജീവിച്ചിരുന്ന ആദി-ആഫ്രിക്കരോടാണ് ഇന്നത്തെ ആസ്ട്രേല്യർക്കു സാമ്യം. ഏകദേശം 20,000 സംവത്സരങ്ങൾക്ക് മുമ്പ്, എല്ലാ മനുഷ്യവർഗ്ഗങ്ങളും നയിച്ചിരുന്ന ജീവിതരീതി ഈ “ശബര’രുടേതിനോ

ട്ടസദേശമായിരുന്നു. അതിപ്രാചീന പട്ടണങ്ങളുടെ അവശിഷ്ടങ്ങൾ ഗവേഷകർ ഖനനം ചെയ്യുന്ന സമയത്ത് അടിയിലോട്ടു പോകുംതോറും പരിഷ്കാരലക്ഷണങ്ങൾ ചുരുങ്ങിവരുന്നതായിക്കാണുന്നു. മേൽഭാഗത്തുനിന്ന് കന്നുകാലികളുടെ എല്ലും ധാന്യങ്ങളും കിട്ടിയേക്കാം; അതിനും അടിയിലുള്ള പടലങ്ങളിൽനിന്ന് നായാടിക്കൊന്ന കാട്ടുമൃഗങ്ങളുടെ എല്ലുകളും കാട്ടുകിഴങ്ങുകളുടെ അവശിഷ്ടങ്ങളും മററുമാണ് കിട്ടിവരുന്നത്. മേലെയുള്ള ലോഹശസ്ത്രങ്ങൾക്കുപകരം അടിയിൽനിന്ന് കല്ലുകൊണ്ടുള്ളവയാണ് കിട്ടുക. വനചാരികളുടെ സന്തതികളാണ് നാഗരികർ എന്നു അവരെ ഓർമ്മപ്പെടുത്തുന്നതിന്ന് സംസ്കാര ചരിത്രം ഉതകും.

മനുഷ്യസമുദായത്തെ ഒന്നായെടുക്കുന്നതായാൽ അവരുടെ നീണ്ട സംസ്കാരചരിത്രത്തിൽ, ജീവിതരീതിയനുസരിച്ചും ശസ്ത്രനിർമ്മാണത്തെ അടിസ്ഥാനപ്പെടുത്തിയും, ചില ദശകൾ പ്രത്യക്ഷമാകുന്നു. എന്നാണ് സംസ്കാരം ആരംഭിച്ചതെന്ന് നിർണ്ണയിക്കാൻ പ്രയാസം. എന്നാൽ അതിന്റെ ആദിസാക്ഷികളായ ശിലായുധങ്ങൾ, കാലാവസ്ഥാ ഭേദം കൊണ്ടു ഭൂമുഖത്തുനിന്ന് നശിച്ചുപോയ അതിപ്രാചീന ജന്തുക്കളുടെ അസ്ഥികളോടൊപ്പം കാണുന്നതുകൊണ്ടു ഭൂമിശാസ്ത്രപണ്ഡിതന്മാരുടെ "പ്രളയ" കാലത്തിനുമുമ്പ് മനുഷ്യസംസ്കാരം തുടങ്ങിയെന്നു വ്യക്തമാകുന്നു. സംസ്കാരാരംഭം ക്രി. മു. 100,000 വർഷത്തിന്നടുത്തായിരുന്നുവെന്നിരിക്കട്ടെ, ഇതിൽ 90,000 വർഷവും മനുഷ്യൻ പ്രാകൃതനായിട്ടുതന്നെ കഴിഞ്ഞു. 10,000—15,000 വർഷംമുമ്പ് കൃഷിയും കന്നുകാലികളും ഉള്ളതായി നാം അറിയുന്നില്ല. നായാടിയും മത്സ്യംപിടിച്ചും ഫലമൂലാദികൾ ശേഖരിച്ചും എത്രയോ സഹസ്രാബ്ദങ്ങൾ ഈ ആദ്യദശയിൽ നമ്മുടെ പൂർവ്വികന്മാർ കാര്യമായ പുരോഗതിയില്ലാതെ നിലനിന്നു. ആയുധങ്ങൾ അക്കാലത്തു മരം, എല്ല്, കല്ല്, ഇത്തിൾ, എന്നിവകൊണ്ടായിരുന്നു. കല്ലുമാത്രം വേഗം നശിക്കാത്തതുകൊണ്ട് അന്നത്തെ പ്രാകൃതശസ്ത്രങ്ങൾ പല സ്ഥലങ്ങളിൽനിന്നും കണ്ടുകിട്ടിയിട്ടുണ്ട്. മനുഷ്യചരിത്രത്തിലെ ഒന്നാമത്തേതായ ഈ ദശയ്ക്കു, പൂർവ്വശിലായുഗം എന്നു പറയുന്നു. ദക്ഷിണേന്ത്യയിൽ കേരളമൊഴികെ മററു മിക്കജില്ലകളിൽനിന്നും പൂർവ്വശിലായുഗാവശിഷ്ടങ്ങൾ കിട്ടിയിട്ടുണ്ട്. *

രണ്ടാമത്തെ ദശയിൽ യാഥാസ്ഥിതികരല്ലാത്ത മിക്ക ജനസമൂഹങ്ങളും, കൃഷി, മൺപാത്രനിർമ്മാണം, മുതലായ വിദ്യകൾ പഠിച്ച്, കൃഷീവലരായി, ഓരോ ദിക്കുകളിൽ സ്ഥിരതാമസം തുടങ്ങി. ഇവർ കന്നുകാലികളെ മെരുക്കിപ്പോററുകയും ശിലാശസ്ത്രങ്ങളുടെ "വായ്ത്തല" ചാണകൊണ്ടുരസി മിനുസവും മൂർച്ചയും ഉണ്ടാക്കുവാൻ പഠിക്കുകയും ചെയ്തു. ഈ ശാണഘർഷണ വിദ്യയ്ക്കു വലിയ പ്രാധാന്യം കല്പിച്ചുകൂടായെങ്കിലും, അതു പ്രചരിച്ചിരുന്ന കാലത്തിന്ന് ഉത്തര (നവ) ശിലായുഗം എന്നു പറയുന്നു. ഏകദേശം ക്രി. മു. 4000-ത്തിൽ, ഈജിപ്ത്യരും ബാബിലോണിയരും ചെമ്പു സംസ്കരിച്ചെടുക്കുന്ന വിദ്യ കണ്ടുപിടിച്ച് ലോഹയുഗം ƒ അവതരിപ്പിച്ചു. ഒരായിരം വർഷത്തിനുശേഷം ചെമ്പിൽ വെള്ളീയംചേർത്തു കടുപ്പം കൂട്ടുന്ന സമ്പ്രദായം അവർക്കു വശമായി. ഈ കൂട്ടുലോഹംകൊണ്ടുണ്ടാക്കിയ ശസ്ത്രങ്ങളാൽ മനുഷ്യചരിത്രത്തിലെ നാലാം ദശയ്ക്കു കാംസ്യയുഗം എന്നു പേർ വന്നു. ഇതായിരുന്നു ലിപികൾ, കുശവന്റെ ചക്രം, വണ്ടി, ഉഴവ് മുതലായ വമ്പിച്ച കണ്ടുപിടുത്തങ്ങളുടെ കാലം. പിന്നേയും ഉദ്ദേശം ആയിരം സംവത്സരങ്ങൾ കഴിഞ്ഞപ്പോൾ, ആസ്യാവൻകരയിൽ പടിഞ്ഞാറുഭാഗത്ത്, കൃഷ്ണാർണ്ണവ തീരത്തിലായിരിക്കണം ഇരുമ്പയിർ ധാരാളമുള്ള ചില പ്രദേശങ്ങളിൽ ആയുധനിർമ്മാണത്തിന്ന് ഇരുമ്പിന്റെ മേന്മ ആദ്യമായ് ജനങ്ങൾ കണ്ടറിഞ്ഞത്. ഇവരുടെ വിജ്ഞാനത്തിന്റെ ഫലം ഇന്നും നാം അനുഭവിക്കുന്നു.

സംസ്കാരചരിത്രം പട്ടികയായി താഴെകാണിച്ച വിധത്തിൽ സംക്ഷേപിക്കാം.

---

* കേരളത്തിൽ ഉത്തര (നവ) ശിലായുഗത്തിൽ മാത്രമേ നമ്മുടെ പൂർവ്വികർ എത്തിയുള്ളു എന്നു ഊഹിക്കേണ്ടിയിരിക്കുന്നു.

ƒ മഹോദേഞ്ഞൊ-ദാഡോ താമ്രയുഗകാലത്തെ നഗരമായിരുന്നു.

| യുഗം | കാലം |
|---|---|
| പ്രാകൃതത്വം (പൂർവ്വശിലായുഗം) | ക്രി. മു. 100,000 തൊട്ടു 10,000 വരെ |
| മരത്തുമ്പാകൊണ്ടുള്ള കൃഷി (ഉത്തരശിലായുഗം) | ക്രി. മു. 10,000-4,000 |
| താമ്രയുഗം | ,, 4,000-3,000 |
| കാംസ്യയുഗം | ,, 3,000-2,000 |
| ആയസയുഗം | ,, 2,000-വർത്തമാനകാലം |

ഈ പട്ടികയിലെ കാലഘട്ടങ്ങൾ വളരെ ക്ലിപ്തമായി നിർണ്ണയിക്കപ്പെട്ടതല്ല. മനുഷ്യരെ ആകപ്പാടെ ഏക സമുദായമെന്നപോലെയാണ് ഇതിൽ ഗണിച്ചിട്ടുള്ളത്. പ്രാകൃതത്വത്തിൽനിന്ന് കർഷകരായുള്ള പരിണാമം, സംസ്കാരസമാർജ്ജനത്തിൽ വിദഗ്ദ്ധരായവർക്കുമാത്രമെ ക്രി. മു. 10,000-നടുത്തു സാധിച്ചിട്ടുള്ളു. കഴിഞ്ഞ നൂററാണ്ടിലുംകൂടി ടാസ്മാനിയദ്വീപനിവാസികൾ കാട്ടാളസ്ഥിതിയിൽനിന്നു പൊന്തിയതേയില്ല. ഒരു രാജ്യത്തു സംഭവിച്ച സാംസ്കാരികപരിവർത്തനങ്ങളുടെ ഫലങ്ങൾ അന്യദേശങ്ങളിൽ എപ്പോഴും പരന്നെത്തേണമെന്നില്ല. ഇരുമ്പ് സംസ്കരിച്ചെടുക്കുന്ന വിദ്യ യൂറോപ്പിന്റെ വടക്കെ അററത്തും ആഫ്രിക്കയുടെ തെക്കെ അററത്തും പ്രചരിച്ചുവെങ്കിലും ആസ്ത്രേല്യയിലേയും അമേരിക്കയിലേയും ആദിമനിവാസികൾക്ക് അതു അജ്ഞാതമായ്ത്തന്നെയിരുന്നു. യൂറോപ്യൻ കച്ചവടക്കാരും പാതിരിമാരും ലോകമെല്ലാം അവരുടെ കർമ്മപരിധിയിൽ കൊണ്ടുവന്നതോടുകൂടി മനുഷ്യരുടെ ബാഹ്യസംസ്കാരത്തിന് അസുന്ദരമായ ഒരൈകരൂപ്യം വന്നുചേർന്നു. നീഗ്രർ, അമേരിക്കൻ 'ഇന്ത്യർ' മുതലായവർ ഇന്ന് എഴുത്തും വായനയും മോട്ടോർ ഓടിയ്ക്കലും പഠിക്കുന്നു; അവർ യൂറോപ്യരെപ്പോലെ സിഗററ്റ വലിക്കയും പന്തുകളിക്കയുംചെയ്യുന്നു. പണ്ടത്തെ ചക്ക് മുക്കിക്കല്ലിന്റെ സ്ഥാനത്തു തീപ്പെട്ടി എങ്ങും എത്തിക്കഴിഞ്ഞു! ഗതാഗതസൌകര്യങ്ങൾ വർദ്ധിച്ചതുകൊണ്ടാണ് സംസ്കാരസാമഗ്രികൾ അതിശീഘ്രം വിതരണം ചെയ്യപ്പെടുന്നത്; അതല്ലാതെ, മനുഷ്യവർഗ്ഗങ്ങളിൽ എന്തെങ്കിലും ശാരീരികപരിണാമങ്ങൾ ഇയ്യിടെയായി ഉണ്ടായതുകൊണ്ടല്ല.

സമുദായങ്ങളുടെ പുരോഗതി, കുന്നും, കുഴിയും നിറഞ്ഞ വഴിയിൽക്കൂടിയാണ്. നമ്മുടെ ചരിത്രത്തിലെ ഒരു വലിയ ഭാഗം—ഏററവും വലിയഭാഗം—നാം കാട്ടാളസ്ഥിതിയിൽ പ്രാകൃതരായ് ജീവിച്ചു. ഇക്കഴിഞ്ഞ നൂററാണ്ടിലാകട്ടെ പലകണ്ടുപിടുത്തങ്ങളുടെയും ബഹളം. എപ്പോഴും മുന്നോട്ടുതന്നെ പോയ്ക്കൊണ്ടിരിക്കുന്നതിന് സ്വാഭാവികമായ പ്രചോദനം യാതൊന്നും പ്രകൃതി നമ്മിൽ നിക്ഷേപിച്ചിട്ടില്ല. മഹത്തായ റോമാ സംസ്കാരം ഛിന്നഭിന്നമായി, യൂറോപ്പാസകലം ആ ദുസ്ഥിതിയിൽ കുഴങ്ങി; ഒരു കാലത്തു നാഗരികത്വത്തിൽ പ്രഥമഗണനീയരായിരുന്ന അറബികൾ ഇന്ന് അധഃപതിച്ചിരിക്കുന്നു; ക്രിസ്ത്വബ്ദം 13-ാംശതകത്തിൽ യൂറോപ്യരുംകൂടി പ്രശംസിച്ചിരുന്ന മംഗോൾ സാമ്രാജ്യം ഇന്നൊരു "പണ്ടത്തെക്കഥ" മാത്രമായി. താഴ്ച്ചയും ഉയർച്ചയും ഓരോ വർഗ്ഗത്തിന്റെ ചരിത്രത്തിലും കാണുന്നുണ്ട്. പരിശ്രമംകൊണ്ടല്ലാതെ സാമൂഹ്യാഭിവൃദ്ധി നിലനിർത്തുവാൻ വേറെ മാർഗ്ഗം ഒന്നും തന്നെയില്ല.

# ഗൈഥ

എം. നാരായണൻ, ബി. എ; എൽ. ടി.

ജമ്മനിയിലെ സാഹിത്യകാരന്മാരിലും തത്വചിന്തകന്മാരിലും അഗ്രിമസ്ഥാനമഹിക്കുന്ന ഒരു മഹാനായിരുന്നു ഗഥെ. അദ്ദേഹത്തേക്കാൾ വിശാലമനസ്കനായൊരു മനുഷ്യൻ ഉണ്ടായിട്ടില്ല. സാവ്വലൌകികമായിരുന്നു അദ്ദേഹത്തിൻെറ താല്പൎയ്യങ്ങൾ. സവ്വ സാഹിത്യങ്ങളും ആ സഹൃദയൻ ആസ്വദിച്ചിരുന്നു. മനുഷ്യൻെറ മനസ്സിനു വിഷയീഭൂതമാകുന്ന സവ്വ കാൎയ്യങ്ങളും അദ്ദേഹത്തെ ആകഷിച്ചു. സാഹിത്യത്തിലും ശാസ്ത്രത്തിലും ഒരുപോലെ ഉന്മേഷം കാണിച്ചിരുന്നു ആ മഹാശയൻ. ഹൃദയം മൃദുലവും വികാരതരളവും ആയിരുന്നുവെങ്കിലും കാൎയ്യനിവ്വഹണത്തിൽ അദ്ദേഹത്തിനു അതിയായ സ്ഥൈൎയ്യവും പ്രാപ്തിയും ഉണ്ടായിരുന്നു. നിഷ്പക്ഷമായി എല്ലാററിനേയും വീക്ഷിക്കുകയും അതാതിൻെറ വില മതിക്കുകയും ഗുണത്തെ സ്വീകരിച്ചു ദോഷാംശത്തെ വജ്ജിക്കുകയും ചെയ്യുന്ന ഒരു സംസ്കാരവിശേഷമുണ്ടായിരുന്നു ആ പുണ്യാത്മാവിനു.

കുടുംബത്തിൽ ഒന്നാമത്തെ സന്താനവും ഏകപുത്രനുമായിരുന്ന ഈ ബാലൻെറ വിദ്യാഭ്യാസത്തിൽ പിതാവുതന്നെ നന്നായി ശ്രദ്ധിച്ചുവന്നു. സ്കൂളിൽ അയക്കാതെ യഥോചിതം സംഭാഷണംവഴിയായും പ്രായോചിതമായ ഗ്രന്ഥങ്ങൾ കൊണ്ടും അദ്ദേഹം മകൻെറ മനസ്സിനു വികാസവും ചിന്തയുണർവും ഉണ്ടാക്കി നാനാവസ്തുക്കളിലും വിഷയങ്ങളിലും കുട്ടിയുടെ ശ്രദ്ധയെ പ്രവേശിപ്പിക്കുകയും വിദൂരദേശങ്ങളിലെന്നപോലെ നിസ്സീമമായ ചിന്താമണ്ഡലത്തിലും സഞ്ചരിപ്പാനുള്ള കൌതുകം ബാലനായിരിക്കുമ്പോൾതന്നെ അവനിൽ വളത്തുകയും ചെയ്തിരുന്നു. ബുദ്ധിമാനായ പിതാവിൻെറയും സമത്ഥയായ മാതാവിൻെറയും പരിരക്ഷണത്തിൽ കുട്ടിയുടെ ബാല്യകാലം സന്തോഷകരമായിത്തന്നെ കഴിഞ്ഞു. സാഹിത്യത്തിലും കലകളിലും ശ്രദ്ധാലുവായിരുന്നു പിതാവ്. അദ്ദേഹം സുഹൃത്തുക്കളുമായി ചെയ്തുകൊണ്ടിരുന്ന സംഭാഷണങ്ങൾ ശ്രവിച്ചും അവരുമായി സമ്പക്കംചെയ്തും കുട്ടി സോന്മേഷം വളന്നുവന്നു. കവിതാവാസനയുണ്ടായിരുന്ന ബാലൻ അന്നുതന്നെ ചില ഖണ്ഡകൃതികൾ നിമ്മിക്കുകയും ഗുരുജനങ്ങളുടെ അഭിനന്ദനത്തിൽ അഭിമാനംകൊള്ളുകയും ചെയ്തിരുന്നു. സപ്തവത്സരയുദ്ധം നടക്കുന്ന കാലമായിരുന്നു അതു. ജമ്മനി മററു യൂറോപ്യൻ രാജ്യങ്ങളുമായി ശക്തി പരീക്ഷിക്കുകയായിരുന്നു. സംഭവനിബിഡവും ആപൽഭൂയിഷ്ഠവും ആയ ആ കാലം ഊജ്ജസ്വലനായ ബാലൻെറ മനസ്സിനെ പലപ്രകാരത്തിലും സ്പശിച്ചു. ഒരു സൈനികഉദ്യോഗസ്ഥൻ ഗൈഥയുടെ ഗൃഹത്തിൽ താമസമുണ്ടായിരുന്നു. സാഹിത്യരസികനും സംസ്കൃതാശയനുമായ അദ്ദേഹം ഫ്രഞ്ചു കവിതകൾ ചൊല്ലി കേൾപ്പിച്ചു കുട്ടിയെ

വിനോദിപ്പിച്ചിരുന്നു. പിൻകാലത്തു ഗഥെ ഫ്രഞ്ചു ഭാഷയിൽ പ്രശസ്തമായ പാണ്ഡിത്യം സമ്പാദിക്കുകയും അതു അദ്ദേഹത്തിൻെറ സാഹിത്യോദ്യമങ്ങൾക്കു ഒട്ടേറെ അഭിനിവേശം നൽകുകയും ചെയ്തതു അന്നത്തെ അനുഭവംനിമിത്തമായിരിക്കണം.

21-ാംവയസ്സിൽ ഗഥെ നിയമപഠനത്തിന്നായി സ്ട്രാസ്സ്ബർഗ്ഗ് സർവ്വകലാശാലയിൽ ചേർന്നു. അവിടെ കഴിച്ച പതിനാറു മാസങ്ങൾ ഏററവും അനുഭവപ്രധാനമായിരുന്നു. അനവധി മഹാശയന്മാരുമായി പരിചയപ്പെടുവാനും നാനാവിഷയങ്ങളിൽ ശ്രദ്ധപതിപ്പിക്കുവാനും ആ കാലം ഉപയോഗപ്പെട്ടു. നിയമബിരുദ സമ്പാദിച്ചതിന്നുശേഷം നീതിന്യായസ്ഥാപനങ്ങൾ സ്ഥിതിചെയ്തിരുന്ന വെററ്സ്ലർ എന്ന പട്ടണത്തിൽ അദ്ദേഹം താമസമാക്കി. എന്നാൽ അധികകാലം കഴിയുന്നതിന്നു മുമ്പു ഈ യുവാവ് അഗാധമായ ഒരു പ്രണയാവേശത്തിൽ ആമഗ്നനായി തൻെറ വികാരവിചാരങ്ങളെ "വർദർ" എന്ന ഒരു കവിതാമാർഗ്ഗമായി നിർഗ്ഗളിപ്പിച്ചു. ആ കവിത സാഹിത്യലോകത്തിൽ ഒരു വമ്പിച്ച കൊടുങ്കാററുണ്ടാക്കിത്തീർത്തു. സർവ്വ രാജ്യങ്ങളിലും അതിന്നു തൽക്ഷണം അഭിവാദനം സിദ്ധിച്ചു. കഠോരമായ ഖണ്ഡനരൂപത്തിലൊ പ്രശസ്തമായ പ്രശംസയായോ അതിനെ വിമർശിക്കാത്ത ദേശങ്ങൾ ഇല്ലായിരുന്നു. എത്രയൊ ഭാഷകളിൽ

ആറു വിവൎത്തനംചെയ്യപ്പെട്ടു, അനുകരിക്കപ്പെട്ടു, പ്രതിപാദിക്കപ്പെട്ടു, ഉദ്ധരിക്കപ്പെട്ടു. അനുവാചകന്മാരായ യുവതീയുവാക്കന്മാൎക്ക് ഈ "വൎദർ" ജ്വരം ബാധിപ്പിച്ചു. സാങ്കല്പികമായ പ്രണയദുഃഖം വിവിധരൂപത്തിൽ എണ്ണമില്ലാത്ത യുവഹൃദയങ്ങളെ തകൎത്തു, യുവകപോലങ്ങളെ നനച്ചു. നിയന്ത്രിതമായിക്കിടന്നിരുന്ന വികാരവിശേഷങ്ങൾ വിജൃംഭിതമായി. സാഹിത്യവൃത്തിയിൽ ഉണ്ടായ ഈ അസാമാന്യ വിജയത്തിനുശേഷം നിയമവ്യാപാരത്തിൽ പ്രത്യേകം ഉന്മേഷം കാണാത്ത യുവാവ് സ്വഗൃഹത്തിലേക്കു മടങ്ങി അവിടെ നിൎബ്ബാധമായി നിരന്തരം സാഹിത്യപരിശ്രമംതന്നെ ചെയ്തുവന്നു. സൂക്ഷ്മഗ്രാഹിയായ പിതാവ് ഇതിന്നു പ്രാതികൂല്യം കാണിച്ചതുമില്ല.

ഇക്കാലത്തു സാക്സ് വീമാറിലെ യുവാവായ പ്രഭു ഗഥേയെ കാണുകയും തന്റെകൂടെ താമസിക്കുവാനായി അദ്ദേഹത്തെ ക്ഷണിക്കുകയും ചെയ്തുയുണ്ടായി. ആ പ്രഭുവിന്റെ കൊട്ടാരം അന്നു വിദ്വജ്ജനങ്ങളുടെയും വിജ്ഞാനികളുടെയും കേന്ദ്രമായിരുന്നു. അതിനാൽ അവിടെയുള്ള ജീവിതം ഗഥേക്കു ഏററവും ഹിതകരമായിത്തീൎന്നു. ഭരണസഭയിൽ ഒരു സ്ഥാനവും നിത്യവൃത്തിക്കാവശ്യമായ ധനവും ഉദാരബുദ്ധിയായ പ്രഭു നൽകിയിരുന്നതിനാൽ അലട്ടില്ലാത്ത അന്തസ്സോടെ ജീവിക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചു.

തന്റെ സ്ഥിരവാസമായി സ്വീകരിക്കപ്പെട്ട സാക്സ് വീമാറിന്റെ അഭിവൃദ്ധിക്കും ക്ഷേമത്തിന്നുമായി ഗഥെ ഒട്ടധികം പരിശ്രമിച്ചുവന്നു. വിദ്യാഭ്യാസം, വ്യവസായം, സൈനികപരിശീലനം ഇത്യാദി വിഷയങ്ങളിൽ പല പരിഷ്കാരങ്ങൾ വരുത്തുകയും ജീവിതത്തിലെന്നപോലെ സാഹിത്യത്തിലും പുതിയ തുറകളിൽ അദ്ദേഹം പ്രവേശിക്കുകയും സചേതനമായ പ്രവൎത്തനരീതികൾ അംഗീകരിക്കുകയും ചെയ്തു. എന്നാൽ കൊട്ടാരത്തിലെ ബഹളം സാഹിത്യസേവനത്തിന്നനുകൂലമല്ലെന്നു കാണുകയാൽ പ്രഭുവിന്റെ അനുമതിയോടുകൂടി ഗഥെ ഒരു ദേശസഞ്ചാരത്തിന്നു പുറപ്പെട്ടു. മില്ലർ എന്ന പേരോടുകൂടി വേഷച്ഛന്നനായി ഒരു കച്ചവടക്കാരന്റെ നിലയിലായിരുന്നു അദ്ദേഹം സഞ്ചരിച്ചതു. രണ്ടുവൎഷക്കാലം യൂറോപ്പിൽ പല ദേശങ്ങളും സന്ദൎശിച്ചു. പുരാണപ്രസിദ്ധമായ ഇററലി ആ കലാകുതുകിയെ ആവേശഭരിതനാക്കി. കലാധന്യയായ ആ ഭൂമിയുടെ ദൎശനമാത്രത്തിൽ ഗഥെയുടെ മനസ്സിൽ ഒരു കോളിളക്കംതന്നെയുണ്ടായി. സൌന്ദൎയ്യത്തിന്റെ അപൂൎവ്വങ്ങളായ ആകൃതിവിശേഷങ്ങൾ അദ്ദേഹത്തിന്റെ ആത്മാവിൽ കളിയാടി. യശോജ്വലമായ പൌരാണിക റോമനഗരിയെ അദ്ദേഹം മനസാ നിൎമ്മിച്ചു. മഹാമതികളായ ഗ്രീക്കു ചിന്തകന്മാരേയും കവികളേയും അതിമോഹനമായ വികസിത രൂപികളായി അദ്ദേഹം സ്വപ്നംകണ്ടു. മറഞ്ഞുപോയ കലാമാഹാത്മ്യത്തിന്റെ മടിത്തട്ടിൽ അദ്ദേഹം കിടന്നു ചാഞ്ചാടി. വീമാറിൽ മടങ്ങിച്ചെന്നശേഷം ഈവക അനുഭവങ്ങളുടെ ഫലമായി അദ്ദേഹത്തിന്റെ ജീവിതത്തിലും കലാ

വൃത്തിയിലും അസാധാരണമായ ഒരു ശക്തിവിശേഷം ഉളവായി. ഗഹനങ്ങളായ കലാതത്വങ്ങൾ ഗ്രഹിച്ചതിന്നു പുറമെ ജീവിതംതന്നെ ഒരു കലയായി അദ്ദേഹം അഭിവീക്ഷണംചെയ്തു. അപാരമായ ചൈതന്യവും അഗാധമായ ഉദ്ദേശവും അദ്ദേഹത്തിൻെറ കവനങ്ങളിൽ പ്രത്യക്ഷമായിത്തുടങ്ങി. സാഹിത്യം, ശാസ്ത്രം, ചരിത്രം, തത്വചിന്ത എന്നീ വിഷയങ്ങളിലെല്ലാം നിഗ്രഢവും നിൎമ്മലവുമായ ഉറവുകൾ അദ്ദേഹത്തിൻെറ ഹൃദയത്തിൽ പൊട്ടിപ്പുറപ്പെട്ടു.

1788-ൽ അദ്ദേഹം വിവാഹിതനായി. യൂറോപ്പിൽ അന്നു ജീവിച്ചിരുന്ന മഹാന്മാരിൽ ഏററവും ഉജ്ജ്വലമഹാത്മാവായ ഗഥെയുടെ പ്രേമം അൎപ്പിക്കപ്പെട്ടതു ഒരു എളിയ കുടുംബത്തിലെ വിദ്യാവിഹീനയായ ഒരു തരുണിയിലായിരുന്നു. എന്നാൽ ഭാൎയ്യയുടെ നിലയിലും, മാതാവിൻെറ നിലയിലും വിജയകരമായ ജീവിതം നയിക്കുമാറു ആ സ്ത്രീരത്നത്തിന്നു ബുദ്ധിയും സഹൃദയത്വവും സഹജമായുണ്ടായിരുന്നു.

ഷില്ലർ എന്ന കവിയുമായി സ്നേഹപ്പെട്ടതും വീമാറിൽ ഒരു നാടകാല

യം നിൎമ്മിക്കുന്നതിൽ ഈ മഹാശയന്മാർ ഒന്നായി പ്രയത്നിച്ചതും ഇക്കാലത്തായിരുന്നു. ഷില്ലർ ഗഥേയുമായി പത്തുവയസ്സിന്നു ചെറുപ്പമായിരുന്നുവെങ്കിലും അവർ തമ്മിൽ പ്രബലമായ പ്രേമം വളൎന്നുവന്നു. ഈ ബന്ധം ഗഥെയുടെ അന്ത്യദശയ്ക്കു് ചില പ്രകാശരേഖകൾ ചാൎത്തി. "ഫാസ്റ്റ്" എന്ന പ്രഖ്യാതമായ കവിത നിൎമ്മിച്ചതും ഇക്കാലത്തായിരുന്നു. ഐശ്വൎയ്യലാഭത്തിന്നായി ആത്മാവിനെപ്പോലും ചെയിത്താന്നു അടിയറവെക്കാനൊരുങ്ങിയ ഒരു സാഹസികന്റെ ചരിതമാണ് ഈ നാടകത്തിലെ ഇതിവൃത്തം. പ്രണയമണ്ഡലത്തിൽ "വർദർ" കവിതയ്ക്കെന്നപോലെ ആത്മീയവിഷയത്തിൽ "ഫാസ്റ്റിന്ന" വിശ്വസാഹിത്യത്തിൽ പരമോന്നതമായ ഒരു സ്ഥാനം ക്ഷിപ്രസിദ്ധമായി. 1805-ൽ ഷില്ലർ അന്തരിച്ചു. ഈ സംഭവം ഗഥെയെ അപാരമായ ദുഃഖത്തിൽ ആഴ്ത്തി. അദ്ദേഹത്തിന്റെ ചൈതന്യം തൽക്കാലം സ്നേഹിതന്റെ ശവക്കുഴിയിൽ പോയി മറഞ്ഞുവെന്നുവേണം പറയുവാൻ!

കാലം ഒട്ടാകെ കറുത്തുതുടങ്ങി. നെപ്പോളിയന്റെ പരാക്രമങ്ങൾ യൂറോപ്പിലെങ്ങും ജീവിതത്തെ ആപൽക്കരവും ഭയാനകവുമാക്കിച്ചെയ്തു. ഈ കാളമേഘം വീമാറിലും വ്യാപിച്ചു. ഗഥെ രക്ഷപ്പെട്ടതു ഭാൎയ്യയുടെ സാമൎത്ഥ്യംകൊണ്ടു മാത്രമായിരുന്നുവത്രെ. എന്നാൽ രണ്ടുകൊല്ലങ്ങൾക്കുശേഷം ക്ഷണനപ്രകാരം ഗഥെ നെപ്പോളിയനെ ചെന്നു കണ്ടപ്പോൾ വളരെ ബഹുമാനത്തോടെയായിരുന്നു അദ്ദേഹം പെരുമാറിയതു. വൃദ്ധനായ കവിയുടെ പ്രസന്നതയും ഉന്മേഷവും കണ്ടു ചക്രവൎത്തി അദ്ദേഹത്തെ അനുമോദിക്കുകയും "വർദർ" കവിത താൻ ഏഴുതവണ പാരായണംചെയ്തിട്ടുണ്ടെന്നു പ്രസ്താവിക്കുകയും തലസ്ഥാനനഗരിയായ പാരീസ്സിലേക്കു മഹാകവിയെ ചക്രവൎത്തി ക്ഷണിക്കുകയും ചെയ്തുവത്രെ.

വാൎദ്ധക്യം അതിന്റെ വിലക്ഷണമാല്യങ്ങൾ ഗഥയുടെ മേൽ ചാൎത്തിയിരുന്നില്ല. എഴുപതാം വയസ്സിൽപോലും അദ്ദേഹത്തിന്റെ ബുദ്ധിക്കു യാതൊരു ക്ഷീണവും ബാധിച്ചിരുന്നില്ല. അന്നും യൂറോപ്പിലെ സാഹിത്യനായകൻ അദ്ദേഹംതന്നെയായിരുന്നു. എന്നാൽ ദീൎഘായുഷ്മാന്മാൎക്കുണ്ടാകുന്ന ശിക്ഷ അദ്ദേഹവും അനുഭവിക്കേണ്ടിവന്നു. മിത്രങ്ങൾ ഓരോരുത്തരായി തിരോധാനംചെയ്തുതുടങ്ങി. പ്രിയപ്പെട്ട സുഹൃത്തുക്കളുടെ രൂപങ്ങൾ സ്മൃതിമണ്ഡലത്തിൽ മാത്രം അവശേഷിക്കുമാറായി. മാതാപിതാക്കൾ, ഭാൎയ്യ, സ്നേഹിതന്മാർ എല്ലാവരും മൺമറഞ്ഞു. ഏററവും കഠിനമായ ദണ്ഡനം സാക്സ് വീമാറിലെ പ്രഭുവിന്റെ പെട്ടെന്നുള്ള നിൎയ്യാണമായിരുന്നു. ഈ വിയോഗം ഗഥെയെ കേവലം ഏകാന്തനാക്കി. അതിന്നുശേഷം ജീവിച്ചിരുന്ന നാലു വൎഷക്കാലത്ത് അദ്ദേഹം രോഗബാധിതനായിത്തീൎന്നതിൽ അത്ഭുതമില്ല. എന്നാൽ മരണമുഹൂൎത്തംവരെ ശയ്യയെ അവലംബിക്കാതെതന്നെ പ്രയത്നശീലനായ അദ്ദേഹം കഴിച്ചുകൂട്ടി. 1832-ലെ മാ

ർച്ച്മാസത്തിൽ ഒരു പ്രഭാതത്തിൽ തന്റെ മുറിയിൽ ഒരു ചാരുകസാലയിൽ ഇരുന്നുകൊണ്ടു "കൂടുതൽ പ്രകാശം വരട്ടെ. ജനാലുകൾ തുറക്കുക" എന്ന അർത്ഥാന്വിതമായ അന്ത്യവചനങ്ങളോടുകൂടി ആ പുണ്യാത്മാവ് 87-ാമത്തെ വയസ്സിൽ അന്ത്യശ്വാസം വിട്ടു. ക്രാന്തദൃക്കായ ഒരു കവിപുംഗവൻ, അദ്വിതീയനായ ഒരു തത്വചിന്തകൻ, ആദർശശാലിയായ ഒരു മഹാപുരുഷൻ ലോകത്തിനു അന്നു നഷ്ടമായി. ആരേയും അടിപുഴക്കുന്ന വികാരങ്ങളും അതിബലിഷ്ഠമായ ബുദ്ധിയെപ്പോലും നശിപ്പിക്കുന്ന ചിന്തകളും അടങ്ങിയ അസംഖ്യം കൃതികളെക്കൊണ്ടു മാനവലോകത്തെ ധന്യധന്യമാക്കിയ ആ മഹാശയൻ ആ പ്രശാന്തവേളയിൽ അവേദ്യമായ അഖിലപ്രാണനിൽ വിലയംപ്രാപിച്ചു.

---

## സാമൂതിരിമാരും ലോകത്തിലെ

# മുഹമ്മദീയ കോയ്മകളും

(തുടർച്ച)

പി. സി. എം. രാജാ, ബി. എ; എൽ. ടി.

1506 മുതൽക്കെ സാമൂതിരി കേയ്റോവിലെ സോൽദാൻ (Soldan) എന്ന മുസ്ലിം രാജാവിൻെറ സഹായത്തോടുകൂടി പൊതുശത്രുവായ പറങ്കികളെ എതൃക്കാനായി പരിശ്രമിച്ചിരുന്നു. 1506 മാർച്ച് 3-ാംനു കണ്ണൂരിലുള്ള പറങ്കികളെ സാമൂതിരിയും അറബികളും തുർക്കികളും ഒത്തുചേർന്നാക്രമിച്ചു. കാമ്പെ (Cambay) സുൽത്താൻെറ സൈന്യാധിപനും ദിയു (Diu) വിലെ പ്രമാണിയുമായ മാലിക്ക് അയിസിൻെറ സഹായം 1507-ൽ സാമൂതിരി അഭ്യർത്ഥിച്ചത് അയാൾ സ്വീകരിച്ചുവെങ്കിൽ ദിയു മുസ്ലിംകൾക്കു നഷ്ടപ്പെടുവാനിടയില്ലായിരുന്നു. എങ്കിലും ദോൺദുറാട്ടിയുടെ കീഴിലുള്ള പറങ്കിസൈന്യം അറബികളോടെതിർത്തപ്പോൾ സാമൂതിരി 1525 ആഗസ്റ്റിൽ 200 കപ്പലുകളുള്ള ഒരു നാവികപ്പടയെ അറേബിയയിലേക്കയച്ചു. പക്ഷെ സാമൂതിരിക്കു ജയം കൈവന്നില്ല; അതിനാൽ പറങ്കികൾ കൊച്ചിയിലുള്ള മരക്കാരേയും കൊടുങ്ങല്ലൂരിലെ സെൻതോമാസ് പള്ളി കത്തിച്ച എല്ലാ മുസ്ലിംകളേയും തങ്ങൾക്കു വിട്ടുകൊടുക്കാനായി സാമൂതിരിയോടാജ്ഞാപിച്ചു; സാമൂതിരി അതിന്നു വഴങ്ങിയില്ല. സാമൂതിരിയുമായി കച്ചവടംചെയ്തിരുന്ന അറബികളെ പറങ്കികൾ ഉപദ്രവിച്ചാൽ ജെറുസലത്തിൽ വരുന്ന എല്ലാ ക്രിസ്ത്യൻ തീർത്ഥയാത്രക്കാരേയും താൻ തടയുമെന്നു ഈജിപ്ത് സുൽത്താനും പറങ്കികളെ അറിയിച്ചു.

പറങ്കികളുടെ ശക്തിയെ അമർത്താൻ ദക്ഷിണേന്ത്യയിലെ മുഹമ്മദീയ കോയ്മകൾ ഏകോപിച്ചുനിന്നു പൊരുതാനുറച്ചു; അവർ സാമൂതിരിയേയും സഹായത്തിന്നു സമീപിച്ചു. 1333-ൽ ഗുജറാത്തിലെ സുൽത്താൻ ബഹദൂർഷാ ഖോജാ ഹുസ്സയിനെ സാമൂതിരികോവിലകത്തേക്കയച്ചു സഹായമഭ്യർത്ഥിച്ചു. അന്നു സാമൂതിരിയും പറങ്കികളുമായി ഒരു താല്ക്കാലികസന്ധി നിലവിലുണ്ടായിരുന്നതിനാൽ തൽക്കാലം സാമൂതിരി ഒരു ഭാഗത്തും ചേർന്നില്ല. 1552-ൽ സാമൂതിരി പറങ്കികളുമായി തെററിയപ്പോൾ യൂസഫ് എന്ന തുർക്കിക്കാരൻ മുഖാന്തിരം സാമൂതിരിക്കു ധാരാളം വലിയതോക്കുകൾ ഈജിപ്ത് സുൽത്താൻ എത്തിച്ചുകൊടുത്തു. ഇക്കാലം തുർക്കികൾ ഈജിപ്ത് ഭരണാധികാരികളായിത്തീർന്നിരുന്നു. 1538നടുത്ത് സാമൂതിരി പറങ്കികൾക്കെതിരായി കമ്പേയ് (Cambay) സുൽത്താനുമായി സന്ധിചെയ്തിരുന്നു. സുലൈമാൻപാഷാ അൽഖാദിറിൻെറ കീഴിൽ ഒരു തുർക്കി

നാവികപ്പട 1538-ൽ സാമൂതിരിയുടെ സഹായത്തിന്നെത്തി. ഈജിപ്ത് സുൽത്താൻ ഏല്പിച്ചപ്രകാരം ഈ നാവികധീരൻ ഗുജറാത്തിൽ വന്നു സാമൂതിരിയുമായി യോജിച്ചു പറങ്കികളോടു ഒരു "പരിശുദ്ധ"യുദ്ധത്തിന്നൊരുങ്ങിയെങ്കിലും പൊടുന്നനവെ സുലൈമാൻ മടങ്ങിപ്പോകയാണുണ്ടായത്.

1569-ൽ ബീജാപ്പൂർ സുൽത്താനായ അദിൽഷാവും അഹമ്മദ്നഗർ സുൽത്താനായ നൈസാമുൽകോയുർട്ടാസാ നൈസാമും പോർച്ചുഗീസുകാരെ പടിഞ്ഞാറെക്കരയിൽനിന്നു അടിച്ചോടിക്കുന്നതിന്നു സാമൂതിരിയുടെ സഹായമഭ്യർത്ഥിച്ചുകൊണ്ടു ദൂതന്മാരെ കോഴിക്കോട്ടേക്കയച്ചു. ഇവർ ചെയ്ത സഖ്യപ്രകാരം അദിൽഷാ ഗോവയും, അഹമ്മദ്നഗർ സുൽത്താൻ ബോമ്പയ്ക്കരികെയുള്ള ചോളും (Chaul) സാമൂതിരി ചാലിയവും ഒരേ സമയം ആക്രമിച്ചു അവിടങ്ങളിലെ പറങ്കികളെ ഓടിക്കാനുറച്ചു. പോരം വളഞ്ഞ അഹമ്മദ്നഗർ സുൽത്താനെ സഹായിക്കുവാൻ സാമൂതിരി 1570 ഫിബ്രവരിയിൽ ഒരു മരയ്ക്കാരുടെ കീഴിൽ വലിയൊരു കപ്പൽസൈന്യത്തേയും അയച്ചു. സാമൂതിരി അച്ചിൻ (Achin) രാ

ജാവിനേയും സഖ്യത്തിൽ കൂട്ടി. 1570-ൽ ഈ സഖ്യശക്തികൾ ലക്ഷം സൈന്യങ്ങളോടും 2000 ആനകളോടുംകൂടി ഗോവ പിടിക്കാൻ ശ്രമിച്ചത് നിർഭാഗ്യവശാൽ ഫലിച്ചില്ല. എന്നാൽ ചാലിയത്തിൽനിന്നു പറങ്കികളെ തീരെ ഓടിയ്ക്കുവാൻ സാമൂതിരിക്കു കഴിഞ്ഞു. 1571 ജൂലായിയിൽ ഹിജറ കൊല്ലം 979 സഫർ 15-ാംനു- (മലയാം കൊല്ലം 747 വൃശ്ചികം) സാമൂതിരിയുടെ നായർസൈന്യങ്ങളും മരയ്ക്കാർമാരുടെ കീഴിലുള്ള കപ്പൽസൈന്യവുംകൂടി ചാലിയം കോട്ട പിടിച്ചു അതിനെ നിശ്ശേഷം പൊളിച്ചുകളഞ്ഞു.

സാമൂതിരിയുടെ ഈ വിജയത്തെപ്പററിയും പറങ്കികൾ മുഹമ്മദീയരോടു പ്രവർത്തിച്ച അക്രമങ്ങളെപ്പററിയും ബീജാപ്പൂർ സുൽത്താൻ ആലി അദിൽഷാവിൻെറ കൊട്ടാരകവിയായ ഷെയിക്ക് സൈനുദ്ദീൻ "തുഹഫത്തുൽ മുജാഹിദീൻ" എന്ന ഗ്രന്ഥത്തിൽ സവിസ്തരം വർണ്ണിച്ചിട്ടുണ്ട്. ഒരു മലയാള കവിയും സാമൂതിരി ചാലിയം പിടിച്ചത്

"കൊല്ലം കേൾ ഒരുന്തൂററിനാല്പതിനുമേൽ ഏഴാമതിൽ ഭാനുമാൻ
ചെല്ലുംവൃശ്ചികമാസി പഞ്ചമിദിനേ രക്ഷോരികൈക്കൊണ്ടനാൾ
കല്യംമാനുഷരാക്ഷസപ്പടതിമർത്തുച്ചാലിയക്കോട്ടകൊ-
ണ്ടെല്ലാക്കുംമമ മാനവിക്രമനൃപൻ കല്യാണമേകീടിനാൻ."

എന്ന ശ്ലോകത്താൽ എന്നെന്നേക്കും സ്മരിക്കുമാറു രേഖപ്പെടുത്തിയിരിക്കുന്നു. സാമൂതിരിയുടെ ഈ ജയത്തിന്നുശേഷം പറങ്കികൾക്കു ഇന്തയിൽ യാതൊരു നാട്ടരാജാവിനോടും എതൃക്കത്തക്ക ശക്തിയുണ്ടായിട്ടില്ല എന്നാണ് ഒരു ചരിത്രകാരൻ പ്രസ്താവിച്ചിട്ടുള്ളത്. എന്നാൽ പറങ്കികൾ അത്ര ക്ഷണം പിൻമാറിയില്ല. 1578-ൽ പുതിയ ഒരു സാമൂതിരി സ്ഥാനത്തെത്തിയപ്പോൾ പതിവുപോലെ ആ സാമൂതിരിയെ അനുമോദിക്കാൻ ബീജാപ്പൂർ സുൽത്താൻ കോഴിക്കോട്ടേക്കു പ്രതിനിധിയെ അയച്ചു. സാമൂതിരി ഈ പ്രതിനിധി മുഖാന്തിരം പറങ്കികളെ തീരെ അമർത്താൻ ബീജാപ്പൂർ സുൽത്താനുമായി സന്ധിചെയ്യുതറിഞ്ഞു പറങ്കികൾ ഭയപ്പെട്ടു. കൊടുങ്ങല്ലൂരിൽ ഭരണിമഹോത്സവം നടത്തിവരുന്ന സാമൂതിരിയുടെ അരികിലേക്കു സമാധാനം സ്ഥാപിപ്പാനായി ദൂതന്മാരെ അയച്ചു. പറങ്കികൾ ചതിയന്മാരാണെന്നറിഞ്ഞു സാമൂതിരി സന്ധിക്കു സമ്മതിച്ചില്ലെങ്കിലും 1584-ൽ വീണ്ടും അവർ സാമൂതിരിയെ സമീപിച്ചു സമാധാന ഉടമ്പടി ഒപ്പിട്ടു. ഗുജറാത്തിലേയും, പേർസ്യയിലേയും അറേബിയയിലേയും തുറമുഖങ്ങളിൽ അറബികൾക്കും മുസൽമാന്മാക്കും കപ്പൽ ഓടിക്കുവാൻ പൂർണ്ണസ്വാതന്ത്ര്യം ഈ ഉടമ്പടിപ്രകാരം പറങ്കികൾ സമ്മതിച്ചുകൊടുത്തുവെന്നാണ് ഷേക്ക് സെയ്നുദ്ദീൻ പ്രസ്താവിച്ചിട്ടുള്ളത്.

ഇങ്ങിനെ ഓരോന്നുമെടുത്തുദാഹരിക്കുന്നതായാൽ 9-ാം നൂററാണ്ടുമുതൽ

സാമൂതിരിയും ലോകത്തിലെ മുസൽമാൻ കോയ്മകളും തമ്മിൽ ഏററവും ഐക്യതയിലായിരുന്നുവെന്നു തെളിയും. പറങ്കികളുടെ സ്ഥാനം കയ്യൂലാക്കിയ ലന്തക്കാർ (Dutch) സാമൂതിരിയുമായി പിണങ്ങിയപ്പോഴും പഴയപടി മാപ്പിളമാർ സാമൂതിരിക്കുവേണ്ടി ഡച്ചുകാരെ തിരുവഞ്ചിക്കുളത്തുനിന്നു ഓടിക്കുവാൻ 1670—71 ലുംകൂടി യുദ്ധംചെയ്തിട്ടുണ്ടെന്നു പടപ്പാട്ടിലെ

"മാപ്പിള്മാരും ലന്തേശനും പാരതിൽ
ചരിതമൊട്ടുപോരിന്നുകോപ്പിട്ടനേരത്തു
ചാൺപടംവാങ്ങീതു ലന്തപ്പെരുമ്പട
അവശതരഹൃദയമോട്ടുമവിടെജോനകരോടു
മല്ചൈതന്ന്യൻ വെള്ളക്കൊടിയുംതൂക്കി.

എന്ന വരികൾ തെളിയിക്കുന്നു. യഥാർത്ഥത്തിൽ ഹൈദരും ടിപ്പുവുംകൂടി സാമൂതിരിയുമായി സഖ്യം ശ്രമിച്ചുനോക്കിയതിന്നും ലക്ഷ്യങ്ങളുണ്ട്.

---

# നിങ്ങൾക്ക്. ആരാധിച്ചേതീരു എങ്കിൽ എന്നെ ആരാധിക്കുക

ഞാൻ ദിവ്യതയിൽ നിന്നും ജനിച്ച നരദേവനാണ് നീ അധമനാകുന്നു. എന്റെ ഇഷ്ടം അനുസരിക്കുക, എനിക്കുവേണ്ടി പരാതി കൂടാതെ ദാസവേല ചെയ്യുക, ഇതുമാത്രമാണ് നിന്റെ ജോലി.



## അബദ്ധം പററരുത്

ജപ്പാൻ ഒരു സാധാരണ ശത്രുവല്ല. അവർ കള്ളന്മാരാണ്, ക്രൂരന്മാരാണ്. വിശ്വാസഘാതകരും ചതിയരുമാണ്. സഖ്യരാജ്യക്കാരേക്കാൾ അവർ മാനിക്കുകയില്ല. യുദ്ധത്തടവുകാരോട് അതിനീചമായി. ജർമ്മൻകാർപോലും ചെയ്യാത്ത വിധത്തിൽ പെരുമാറുന്നു. അവരോട് പെരുമാറാൻ ഒററ മാർഗ്ഗമേയുള്ളു കരയിലും കടലിലും ആകാശത്തിലും അവരെ നമുക്കു തോല്പിക്കണം. അവരുടെ കരുത്തുകളെല്ലാം വേരോടെ നശിപ്പിക്കണം. അവക്ക് ഒന്നുമേ ഇല്ലാതാക്കണം. നിരുപാധികമായ കീഴടക്കം! മറെറാന്നുകൊണ്ടും ഈ നീചന്മാരിൽ നിന്ന് ഇന്ത്യയെ എന്നേക്കുമായി രക്ഷിക്കുക സാദ്ധ്യമല്ല.

ഇതാണ് സാധാരണ ജപ്പാൻകാരന്റെ പറച്ചിൽ. പറയുക മാത്രമല്ല അവനങ്ങനെ വിശ്വസിക്കുകയും ചെയ്യുന്നു. എന്താണിതിന്റെ അർത്ഥമെന്നു നോക്കുക. ഏററവും ഉത്തമനായ ഒരിന്ത്യാക്കാരനേക്കാൾ, ദൈവികമായ അധികാരംമൂലം ശ്രേഷ്ഠനാണുതാനെന്ന് ഒരു വെറും ജപ്പാൻ പട്ടാളക്കാരൻ സ്വയം കരുതുന്നു. ടാഗോർ, ഇക്ബാൽ, സി. വി രാമൻ, ഇവരെക്കാളെല്ലാം ശ്രേഷ്ഠനാണവൻ. ജപ്പാൻകാരൻ - പട്ടാളക്കാരനോ, വ്യാപാരിയോ, തുന്നക്കാരനോ, ചെരുപ്പുകുത്തിയോ, ആരായാലും ശരി, തന്റെ വിശ്വാസം താൻ ഏററവും ശ്രേഷ്ഠനാണെന്നാണ്.

ഇത്തരം ഒരു രാജ്യക്കാരുമായി നിങ്ങൾ ഇടപെടുന്നതെങ്ങനെ? നമ്മുടെ തോതനുസരിച്ച് അവക്ക് ഉത്തരവാദിത്വമോ, സ്ഥിരതയോ അശേഷമില്ല. അവരിൽ കാണുന്ന ഈ ഭ്രാന്തിന് മയവുതോന്നാമെന്നു വെച്ചാൽ അവർ മതഭ്രാന്തന്മാരും കൂടിയാണെന്ന് ഓർമ്മ വേണം. അവർ ആപത്തുണ്ടാക്കുന്നവരാണ്.

ചരിത്രകഥ

# ക്ലിയോപ്പാട്ര

ഒ. കെ. നമ്പ്യാർ

ക്ലിയോപ്പാട്ര! ലോകചരിത്രത്തിലെ അത്ഭുതനാരി! അജയ്യവും പ്രതാപൈശ്വര്യങ്ങളുടെ വിളനിലവും ആയിരുന്ന റോമാസാമ്രാജ്യത്തെ ആ രാജകുമാരി ഒരു പുൽക്കൊടി എന്നപോലെ ഇളക്കി. റോമാസാമ്രാജ്യത്തിന്റെ നെടുന്തൂണുകളായിനിന്നു തങ്ങളുടെ വീര്യപരാക്രമങ്ങളെക്കൊണ്ട് ലോകരെ സ്തബ്ധചിത്തരാക്കിയ സീസർ, ആന്റണി മുതലായ റോമാകേസരികളെ അവൾ ഒരു പമ്പരംപോലെ ചുഴറ്റി.

ക്രിസ്ത്വാബ്ദത്തിനു മുമ്പ് 52-ാം കൊല്ലത്തിൽ ക്ലിയോപാട്രക്കു പതിനാറ് വയസ്സ് പ്രായമായിരുന്നു. ഈജിപ്തിലെ സർവ്വരാലും ഒരുപോലെ വെറുക്കപ്പെട്ട ടോളമിരാജാവിന്റെ പുത്രിയായിരുന്നു അവൾ.

ആ ചെറുപ്രായത്തിൽതന്നെ അവൾക്കു ഏറ്റവും രസകരമായ വിനോദം പുരുഷഹൃദയഭഞ്ജനമായിരുന്നു. ടോളമിക്കു ശേഷം ക്ലിയോപാട്രയും അവളുടെ ചെറുസഹോദരനും രാജ്യഭരണാധികാരികൾ ആയിത്തീർന്നു. എന്നാൽ കളിയും തീറ്റയുമായി കാലംകഴിക്കേണ്ട കുട്ടികൾക്കു എന്തു ഭരണം! കുതന്ത്രരും ദുരാഗ്രഹികളും ആയ സേവകന്മാരെക്കൊണ്ടു രാജധാനി നിറഞ്ഞിരുന്നു. ടോളമിരാജകുമാരന്റെ സഹായികൾ, രാജകുമാരിയുടെ സഹായികൾ, എന്നിങ്ങനെ അവർ രണ്ടുകക്ഷികളായി പിരിഞ്ഞു. ടോളമികക്ഷിക്കായിരുന്നു വിജയം സിദ്ധിച്ചതു്. ക്ലിയോപ്പാട്ര അലക്സാണ്ട്റിയാ നഗരത്തിൽനിന്നു ബഹിഷ്ക്കരിക്കപ്പെട്ടു. സിംഹാസനഭ്രഷ്ടയായ രാജകുമാരി നഷ്ടമായ അധികാരം വീണ്ടെടുക്കാൻ അവസരവും കാത്തുനിന്നു. ആ നഗരത്തിലെങ്ങാനും അവളെ കണ്ടുപോയെങ്കിൽ ജീവഹാനി നിശ്ചയമായിരുന്നു.

അക്കാലത്തായിരുന്നു രണശൂരനും വീരകേസരിയും റോമാസാമ്രാജ്യത്തിലെ അനഭിഷിക്തചക്രവർത്തിയും ആയ സീസർ ഈജിപ്തിൽ എന്തോ രാഷ്ട്രീയമായ ഒരുകാര്യനിർവ്വഹണത്തിനെത്തിയതു്. നഷ്ടമായ സിംഹാസനം വീണ്ടെടുപ്പാൻ അവൾ സീസറെ ഉപയോഗപ്പെടുത്താൻ നിശ്ചയിച്ചു. അവൾ സീസറെപ്പറ്റി അന്വേഷണം നടത്തി. അവൾക്കു കിട്ടിയ വിവരങ്ങൾ അവളുടെ നിശ്ചയത്തിനു ഉറപ്പ്കൂട്ടി.

സീസർ അനേകം പ്രാവശ്യം വിവാഹിതനായിരുന്നു. തന്റെ പ്രഥമപത്നിയായ കൊസൂഷ്യയെ സീസർ കോർണീല്യ എന്ന തരുണീരത്നത്തെ കണ്ട മാത്രയിൽ നിയമരീത്യാ ഉപേക്ഷിച്ചു. കോർണീല്യ അധികകാലം ജീവിച്ചിരുന്നില്ല. അവളുടെ നിര്യാണത്തിനുശേഷം അല്പകാലത്തിന്നിടയിൽ സീസർ പോമ്പേയിയ എന്ന യുവതിയെ വിവാഹംചെയ്തു. അവളെ പറ്റി എന്തോ ദുഷ്പ്രസ്താവന കേട്ട ഉടനെ "സീസരുടെ ഭാര്യ ശങ്കക്കുകൂടി ഇടം കൊടുക്കരുതു്" എന്ന ന്യായവും പറഞ്ഞു അവളെ ഉപേക്ഷിച്ചു. കാൽപൂർണിയ എന്ന തരുണീമണിയെ സീസർ തന്റെ ഭാര്യാപദത്തിലിരുത്തിയ കാലമായിരുന്നു അന്ന്. സീസർ പുരുഷന്മാരുടെ മുമ്പിൽ കേസരിയായിരുന്നുവെങ്കിലും സ്ത്രീസൌന്ദര്യത്തിനു മുമ്പിൽ എളുപ്പത്തിൽ മുട്ടുകുത്തും എന്നു ക്ലിയോപ്പാട്ര മനസ്സിലാക്കി.

അലക്സാണ്ട്റിയാ രാജധാനിയിലെ വിശാലമായ സ്വീകരണശാലയിൽ സീസർ സിംഹാസനസ്ഥനായിതന്നെ "മുഖം കാണിക്കാൻ" വന്ന സാമന്തന്മാരെയും പ്രഭുക്കന്മാരെയും സ്വീകരിക്കയായിരുന്നു. അനവധി പേർ തങ്ങളുടെ സ്ഥിതിക്കും പ്രൌഢിക്കും അനുയോജ്യമായ ആഡംബരത്തോടെ സീസരുടെ മുമ്പിൽ വന്നു അമൂല്യപാരിതോഷികങ്ങളെ തിരുമുൽക്കാഴ്ചവെച്ചു സീസരുടെ മന്ദഹാസത്താൽ അനുഗ്രഹിക്കപ്പെട്ടു പിൻമാറി. അപ്പോൾ അതാ രണ്ടു ഭൃത്യന്മാർ അതിമനോഹരമായ ഒരു പരവതാനിച്ചുരുൾ സീസരുടെ കാല്ക്കൽ വെച്ചു ഭക്തിബഹുമാനപുരസ്സരം കുമ്പിട്ടു പിന്മാറി. ഈ വില ഏറിയ സമ്മാനത്തിന്റെ ദാതാവ് ആരെന്നറിയാതെ സീസർ ഉൽക്കണ്ഠയോടെ ആ പരവതാനിച്ചുരുൾ നോക്കിയിരിക്കുമ്പോൾ അതു, തനിയെ നിവ

ന്നു തുടങ്ങി. പ്രകൃതിദത്തമായ സൌന്ദര്യവും കല്മഷമില്ലാത്ത മുഖഭാവവുമല്ലാതെ മറ്റൊന്നും ധരിച്ചിട്ടില്ലാത്ത ഒരു യുവതി അദ്ദേഹത്തിന്റെ മുമ്പിൽ ചാടി എഴുന്നേറ്റുനിന്നു. പററ്മൂക്കും ചെമ്പിച്ച തലമുടിയും ഉള്ള അവൾ ഒരു ലാവണ്യവതി ആയിരുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ 58 വയസ്സിലിടക്ക് കണ്ടിട്ടില്ലാത്ത ഒരു അനിർവ്വാച്യമായ വശ്യശക്തി അവൾക്കുണ്ടെന്നു അദ്ദേഹത്തിന്നു മനസ്സിലായി. താൻ ഒരു അത്ഭുതനാരിയുടെ മുമ്പിലാണ് നില്ക്കുന്നതെന്നു അദ്ദേഹത്തിന്നു തോന്നി. രാജാക്കന്മാരും പ്രഭുക്കന്മാരും കാൽക്കൽ വീണു അഭയംപ്രാപിച്ച സീസർ വീരൻ ഒരു നൊടിനേരംകൊണ്ടു, ക്ലിയോപ്പാട്രയുടെ അടിമയായിത്തീൎന്നു.

എന്നാൽ ക്ലിയോപ്പാട്ര ആഗ്രഹിച്ചപ്രകാരം സീസർ അവളെ അലക്സാണ്ട്റിയയിലെ സിംഹാസനത്തിലേക്കല്ല നയിച്ചത്. അദ്ദേഹം അവളെ തനിക്കു ഈജിപ്റ്റിൽനിന്നു ലഭിച്ച ഒരു ദിവ്യരത്നംപോലെ കരുതി അവളോടുകൂടെ റോമിലേക്കുമടങ്ങി. അവിടെ മനോഹരമായ ഒരു കൊട്ടാരത്തിൽ അവളെ പാൎപ്പിച്ചു പരമാനന്ദസാഗരത്തിൽനിമഗ്നനായി. പക്ഷെ സീസൎക്കു അവളുടെ ആശ്ലേഷസൌഖ്യം വളരെക്കാലം അനുഭവിപ്പാനുള്ള യോഗം ഉണ്ടായില്ല. റോമാക്കാർ അനേക ശതാബ്ദങ്ങളായി പരിലാളിച്ചു വളൎത്തിവന്ന പ്രജാധിപത്യഭരണത്തെ സീസർ തന്റെ സ്വേച്ഛാധികാരപ്രമത്തതക്കു ബലികഴിക്കുമെന്നു അവർ ശങ്കിച്ചു. ഒരു ദിവസം ബ്രൂട്ടസ്സ്, കേസ്സിയസ്സ് മുതലായ റോമവീരന്മാർ അദ്ദേഹത്തെ കുത്തിക്കൊന്നു. ക്ലിയോപ്പാട്ര പ്രാണരക്ഷക്കുവേണ്ടി റോമിൽനിന്ന് ഓടി ഈജിപ്റ്റിൽതന്നെ അഭയംപ്രാപിച്ചു അവിടത്തെ രാജ്ഞി എന്ന നാമം മാത്രം ധരിച്ചു കാലംകഴിച്ചുവന്നു. ശക്തി ഏറിയ റോം തന്നെയായിരുന്നു ഈജിപ്റ്റിന്റെ ഭരണവും നടത്തിവന്നത്.

സീസറിന്റെ മരണശേഷം ആന്റണി, ഒക്ടേവിയസ്സ്, ലെപ്പിഡസ്സ് എന്ന മൂന്നുറോമാനേതാക്കന്മാർ റോമാസാമ്രാജ്യത്തിന്റെ ഭരണാധികാരികളായിത്തീൎന്നു. ആന്റണിയും ഒക്ടേവിയസ്സും ഒത്തുചേൎന്നു സൂത്രത്തിൽ ലെപ്പിഡസ്സിനെ പുറത്താക്കി സാമ്രാജ്യഭരണത്തെ അവർ തമ്മിൽ പകുത്തെടുത്തു.

വിധി റോമാസാമ്രാജ്യത്തിന്റെ കിഴക്കെ പകുതിയാണ് ആൻടണിക്കു കല്പിച്ചുകൊടുത്തതു്.

ക്ലിയോപ്പാട്രയുടെ പേരിൽ ഈജിപ്റ്റിലെ നിവാസികൾ ചുമത്തിയ അപരാധങ്ങളെക്കുറിച്ചു അന്വേഷണംനടത്താൻ അദ്ദേഹം ഈജിപ്റ്റിലേക്കു പുറപ്പെട്ടു. ആസന്നമായ ആപത്തിൽനിന്നു രക്ഷകിട്ടാൻ പുരുഷന്മാരെ മയക്കുന്നവശ്യശക്തിയല്ലാതെ മറ്റൊരാശ്രയമില്ലെന്നു ക്ലിയോപ്പാട്ര മനസ്സിലാക്കി പ്രതാപിയും പരാക്രമിയും ആയ ആൻടണിയേയും അതുകൊണ്ടുതന്നെ കീഴടക്കാൻ അവൾ ഉറച്ചു.

ആൻടണി രണശൂരനും ഭരണതന്ത്രനിപുണനും ആയിരുന്നു. എന്നാൽ ഒരു സുന്ദരിയുടെ മുമ്പിൽ അയാൾ എളുപ്പത്തിൽ മുട്ടുകുത്തി. ഫ്ലേവിയ, സൈതീരിയ മുതലായ അംഗനാരത്നങ്ങളുടെ പ്രീതിക്കുവേണ്ടി അദ്ദേഹത്തിന്റെ ഭാവിയെക്കുറിച്ചുള്ള വന്മോഹങ്ങളെ അദ്ദേഹം വലിച്ചെറിഞ്ഞു. അല്പകാലത്തിന്നിടയിൽ അദ്ദേഹം സീസറെപ്പോലെ വഴിക്കുവഴിയായി നാലു വിവാഹം കഴിച്ചിരുന്നു.

ക്ലിയോപ്പാട്രയെ ശിക്ഷിപ്പാനും ഈജിപ്റ്റിൽ സമാധാനം പരിപാലിപ്പാനും നിശ്ചയിച്ചു ആൻടണിയും പരിവാരങ്ങളും സിഡ്നസ്സ് നദിയിൽക്കൂടി മേല്പോട്ടു ചെല്ലുകയായിരുന്നു. അദ്ദേഹത്തെ എതിരേറ്റു യഥോചിതം സ്വീകരിക്കാൻ ക്ലിയോപ്പാട്ര പുറപ്പെട്ടു. അതിമനോഹരമായി അലങ്കരിച്ച ഒരു തോണിയിൽ മോഹനാംഗികളായ തോഴിമാരുടെ മദ്ധ്യത്തിൽ ആ ദിവ്യമോഹിനി സ്വർണ്ണവസ്ത്രംകൊണ്ടുള്ള കാറ്റുപായയാലും രജതനിർമ്മിതമായ തുഴത്തണ്ടുകളാലും ഓടിക്കപ്പെട്ട ഒരു തോണിയിൽ ആൻടണിയുടെ നേരെ യാത്രചെയ്തു. ഒരൊറ്റ കടാക്ഷത്താൽ അവൾ ആൻടണിയെ തന്റെ ചരണദാസനാക്കി. ആൻടനി തന്റെ യാത്രയുടെ ഉദ്ദേശ്യത്തെയും തന്റെ പ്രതാപത്തെയും തന്നെത്തന്നെയും മറന്നു. അദ്ദേഹത്തിന്റെ ധീരതയും വീര്യവും എല്ലാം പമ്പകടന്നു. അദ്ദേഹം ആ ജഗന്മോഹിനിയുടെ കയ്യിൽ വെറും ഒരു കളിപ്പാട്ടമായ്ത്തീർന്നു. ഐശ്വര്യവും കീർത്തിയും ഉപേക്ഷിച്ചു അവളുടെ മന്ദഹാസത്തിലും ആശ്ലേഷത്തിലും സ്വർഗ്ഗസുഖം അനുഭവിച്ചു പരമാനന്ദത്തിൽ ആറാടി.

ആൻടണിയും ക്ലിയോപ്പാട്രയും ആനന്ദലഹരികൊണ്ടു ഉന്മത്തരായി. ജീവിതാനന്ദത്തിന്റെ പരമകാഷ്ഠ അവർ പ്രാപിച്ചു. അവർ ചിലപ്പോൾ ഭ്രാന്തന്മാരെപ്പോലെ ആചരിച്ചു. രാത്രികാലത്ത് വേഷച്ഛന്നരായി അവർ നഗരത്തിലെ തെരുവീഥികളിൽക്കൂടി ചുററി നീചഗൃഹങ്ങളിൽ പ്രവേശിച്ചു അവിടത്തെ കൂത്താട്ടത്തിലും കോലാഹലങ്ങളിലും നിർല്ലജ്ജം പങ്കുകൊണ്ടു. ഒരു പ്രാവശ്യം ഇത്തരം തെമ്മാടിത്തത്തിന്നിടയിൽ ആൻടണിക്കു കണക്കിൽ പ്രഹരംകിട്ടി തലക്കു സാരമായ മുറിവ് പററി. അങ്ങിനെ ആൻടണി എന്ന പുരുഷസിംഹം താൻ "നീലനദിയിലെ സർപ്പം" എന്നു വിളിച്ചു വന്ന ക്ലിയോപ്പാട്രയുടെ മന്ദഹാസവും പരിരംഭണവും കൊതിച്ചു ജീവിക്കുന്ന അടിമയായിത്തീർന്നു. ഒരിക്കൽ അവൾ ഒരേ ഇരുത്തത്തിൽ ഒരു കോടി സെസ്റ്റർസ് (സുമാറ് പതിനഞ്ചുലക്ഷം ഉറുപ്പിക) വിലപിടിക്കുന്ന വീഞ്ഞ് കുടിച്ചുതീർക്കും എന്ന് പന്തയം വെച്ചു് ഒരു പാത്രത്തിൽ ശക്തിയുള്ള കുറെ ശുക്തം (വീഞ്ഞ് പുളിപ്പിച്ചത്) വരുത്തി അതിൽ ഒരുകോടി സെസ്റ്റർസ് വിലപിടിക്കുന്ന ഒരു ദിവ്യമൌക്തികം ഇട്ടു് അലിയിച്ചു അത്യാശ്ചര്യംകൊണ്ട് സ്തബ്ധരായിനില്ക്കുന്ന സന്ദർശകന്മാരുടെ മുമ്പാകെ കുടിച്ചുതീർത്തു.

ഈ കൂത്താട്ടവും വിനോദവും ഈജിപ്റ്റിലെ ഖജാനയിലെ ദ്രവ്യംതീർത്തു എന്നു പറയേണ്ടതില്ലല്ലോ. ഈജിപ്റ്റിൽനിന്നു പിരിച്ചയക്കാമെന്നു വാഗ്ദത്തംചെയ്ത നികുതി റോമിൽ എത്തിക്കാണാതായപ്പോൾ റോം അദ്ദേഹത്തിന്റെ നേരെ കയർക്കേക്കേണ്ട ഭാവമായി. ആൻടണി തന്റെ മോഹനസ്വപ്നത്തിൽനിന്നുണർന്നു റോമിലേക്കു കുതിച്ചുചെന്നു ജനങ്ങളെ സാന്ത്വനപ്പെടുത്തി തന്നെ അധികാരഭ്രംശനാക്കാനുള്ള ഒക്ടേവിയസ്സിന്റെ തന്ത്രങ്ങളെ വിഫലമാക്കി. പക്ഷെ ക്ലിയോപ്പാട്രയെക്കുറിച്ചുള്ള സ്മരണ അദ്ദേഹത്തിന്റെ ഹൃദയതന്ത്രികളെ പിടിച്ചുവലിച്ചു. അദ്ദേഹം റോമിനെയും ഭാര്യയേയും മററു സർവ്വസ്വവും ഉപേക്ഷിച്ചു ഈജിപ്റ്റിലേക്കുതന്നെ തിരിച്ചുചെന്നു. അദ്ദേഹം ക്ലിയോപ്പാട്രയുമായുള്ള സമാഗമത്തിൽ പരമാനന്ദം അനുഭവിച്ചു ലോകം മറന്നു.

റോം നഗരത്തിൽ ആൻടണിയെക്കുറിച്ചു അപ്രീതിയും അസംതൃപ്തിയും തല ഉയർത്തിത്തുടങ്ങി. ഈ

ജിപ്റ്റിൽനിന്നു പണം വരവ് കാണ്മാനേ ഇല്ല. ആൻടണിയെ സ്ഥാനഭ്രഷ്ടനാക്കി റോമസാമ്രാജ്യത്തിൻെറ പൂൎണ്ണാധിപത്യം സമ്പാദിക്കാൻ ഹൃദയം വെമ്പിക്കൊണ്ടിരുന്ന ഒക്ടേവിയസ്സ് ഈ അഗ്നി ആളിക്കത്താനുള്ള സൎവ്വശ്രമങ്ങളും ചെയ്തു. ഈജിപ്റ്റ് ആക്രമിച്ച ആൻടണിയെ സ്ഥാനഭ്രഷ്ടനാക്കേണമെന്നു റോമിലെ ജനത ആൎത്തുവിളിച്ചു. ഒക്ടേവിയസ്സ് ഒരു സൈന്യത്തോടെ ഈജിപ്റ്റിന്നു നേരെ പുറപ്പെട്ടു. ആൻടണി തൻെറ സ്വപ്നത്തിൽനിന്നുണൎന്നു. നിൎദ്ദോഷികളായ അനേകായിരം ജനങ്ങളുടെ രക്തം ചൊരിച്ചൽ മഹാകഷ്ടമാണെന്നു ന്യായം പറഞ്ഞു ആൻടണി ഒക്ടേവിയസ്സിനെ ഒരു ദ്വന്ദയുദ്ധത്തിന്ന് ആഹ്വാനംചെയ്തു. ഓക്ടേവിയസ്സ് ഈ പോൎവിളി നിരാകരിച്ചു. ആൻടണി ശത്രുസൈന്യത്തെ എതിൎക്കാനുള്ള ഒരുക്കങ്ങൾചെയ്തു. ആക്ടിയത്തിന്നടുത്തുള്ള കടലിൽവെച്ചു ശത്രുക്കൾ ഏററുമുട്ടി. ആൻടണിയുടെ പടക്കപ്പലുകൾ ഒക്ടേവിയസ്സിൻെറ കപ്പലുകളുടെ അണി ഭേദിച്ചു. വിജയം കരഗതമായി എന്നു തോന്നിയ ആ സമയത്ത്, ദുൎദ്ദശാവൈഭവം കൊണ്ടായിരിക്കാം, യുദ്ധത്തെ ഉൽക്കണ്ഠാപൂൎവ്വം വീക്ഷിച്ചുകൊണ്ടിരുന്ന ക്ലിയോപ്പാട്രാ പെട്ടെന്നു അമളിപിടിച്ചതുകൊണ്ടോ എന്തോ—ഇന്നും അതു ലോകത്തിലെ അത്ഭുതരഹസ്യങ്ങളിൽ ഒന്നാണ്—തൻെറ കപ്പൽ തിരിച്ചോടിക്കാൻ ആജ്ഞാപിച്ചു. ഇതുകണ്ടു പരിഭ്രമിച്ച ആൻടണി സൈന്യത്തേയും സംപ്രാപ്തമായ വിജയത്തേയും ഉപേക്ഷിച്ചു അവളുടെ പിന്നാലെ തൻെറ കപ്പലോടിക്കാൻ കല്പിച്ചു. തങ്ങളുടെ നായകൻ ഓടിപ്പോകുന്നതുകണ്ട് പരിഭ്രാന്തരായി ആൻടണിയുടെ സൈന്യവും കപ്പലുകൾ തിരിച്ചോട്ടംതുടങ്ങി. ഒക്ടേവിയസ്സ് ആൻടണിയുടെ സൈന്യത്തെ നിശ്ശേഷം നശിപ്പിച്ചു. വിജയശ്രീലാളിതനായി കാലതാമസം കൂടാതെ അദ്ദേഹം അലക്സ്സാണ്ട്റിയയുടെ നേരെ യാത്ര തുടങ്ങി.

ക്ലിയോപ്പാട്ര ഒക്ടേവിയസ്സിനെയും തൻെറ വശ്യശക്തിക്കധീനനാക്കാൻ ശ്രമിച്ചു. എന്നാൽ അവളുടെ മോഹനവിദ്യയും തന്ത്രങ്ങളും അദ്ദേഹത്തിൻെറനേരെ ഫലിച്ചില്ല. സൎവ്വവും നഷ്ടമായി എന്നു ക്ലിയോപ്പാട്രക്കു ബോദ്ധ്യമായപ്പോൾ അവൾ രാജകുടുംബത്തിനുവേണ്ടി നിൎമ്മിച്ച ചൈത്യത്തിൽ രക്ഷപ്രാപിച്ചു. കവാടങ്ങളും വാതായനങ്ങളും ദൃഢമായി കല്ലുകൊണ്ടടച്ചു അവൾ മരിച്ചുപോയി എന്ന വാൎത്ത നാടെങ്ങും പരത്തി.

ഇതുകേട്ടു ജീവിതാശനശിച്ച ആൻടണി റോമാവീരന്മാർ മാനരക്ഷക്ക് ചെയ്യാറുള്ളവിധം തൻെറ വാൾ ഹൃദയത്തിൽ കുത്തിയിറക്കി. അപ്പോഴാണ് തൻെറ മനോമോഹിനി ജീവിച്ചിരിക്കുന്നുണ്ടെന്നുള്ള വൎത്തമാനം ആൻടണിക്കു കിട്ടിയത്. ഉടനെതന്നെ തൻെറ ജീവിതേശ്വരിയുടെ അടുത്തു തന്നെ എത്തിക്കേണമെന്നു ആൻടണി ആജ്ഞാപിച്ചു.

ചുവട്ടിലുള്ള സൎവ്വപ്രവേശമാൎഗ്ഗങ്ങളും അടക്കപ്പെട്ടിരുന്നതിനാൽ ആൻടണിയെ ഭൃത്യന്മാർ ചൈത്യത്തിൻെറ മുകളിലുള്ള ഒരു ജനലിൽകൂടെ ഉള്ളിലേക്കുതാഴ്ത്തി. തൻെറ പ്രാണേശ്വരിയുടെ കരപല്ലവങ്ങളിൽ കിടന്നുകൊണ്ടു അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു.

ക്ലിയോപ്പാട്ര തനിക്കു വരാൻപോകുന്ന ദുരദൃഷ്ടത്തെ ഓൎത്തു നടുങ്ങി. എന്നാൽ മരണം എന്നത് അവളെ വല്ലാതെ ഭയപ്പെടുത്തി. വേദനയില്ലാത്ത മരണം എങ്ങിനെ ലഭിക്കാമെന്നായി അവളുടെ ആലോചന. പലതരം വിഷങ്ങൾ അവൾ അവളുടെ തോഴികളുടെ ദേഹത്തിൽ കടത്തി ഫലം പരിശോധിച്ചു. അവരിൽ അധികംപേരും തീവ്രവേദന അനുഭവിച്ചു പിടഞ്ഞുമരിച്ചു. എന്നാൽ നീലനദിയിലെ മണ്ണിൽ കണ്ടുവരുന്ന "ആസ്പ്" എന്ന സൎപ്പം കടിച്ച ഒരു അടിമ പുഞ്ചിരിയോടെ ജീവൻ വെടിയുന്നത്കണ്ട് അവൾ ധൈൎയ്യപ്പെട്ടു. അനേകം പുരുഷമണികളെ സ്വൎഗ്ഗസുഖം അനുഭവിപ്പിച്ച അവളുടെ വക്ഷസ്സിൽ അവൾ ആ സൎപ്പത്തെ ചേൎത്തു. രാജകുമാരിയുടെ ജീവരക്തം ആ സൎപ്പം പാനംചെയ്തു തൃപ്തിയടഞ്ഞു. സാമ്രാജ്യാധിപതികളായ പുരുഷകേസരികളെ ഒരൊററ കടാക്ഷം കൊണ്ടു തൻെറ പാദദാസന്മാരാക്കിതീൎത്ത ആ ഭൂലോകരംഭ മുപ്പത്തെട്ടാംവയസ്സിൽ കാലയവനികക്കുള്ളിൽ മറഞ്ഞു.

# ഇന്ത്യയിലെ പഞ്ചസാര വ്യവസായം

മേക്കുന്നത്ത് കുഞ്ഞികൃഷ്ണൻനായർ, ബി. എ.

യുദ്ധംനിമിത്തമുണ്ടായിട്ടുള്ള സ്ഥിതിവിശേഷത്തിൽ അരി, മണ്ണെണ്ണ മുതലായവയെപ്പോലെ പഞ്ചസാരയും വിതരണനിയന്ത്രണത്തിനു വിധേയമായിരിക്കയാണല്ലോ. സസ്യഭുക്കുകൾ അധികമുള്ള ഇന്ത്യയിൽ പഞ്ചസാരയുടെ ആവശ്യവും അധികമായിരിക്കുമെന്നു പറയേണ്ടതില്ല. ഈ രാജ്യത്തിലെ ആവശ്യം മുഴുവൻ നിറവേററത്തക്കവിധം പഞ്ചസാര ഉല്പാദിപ്പിക്കുവാൻ കുറെ വർഷങ്ങൾക്കുമുമ്പു നമുക്കു സാധിച്ചിരുന്നില്ല; അതിനാൽ അധികമായും ജാവയിൽനിന്നു പഞ്ചസാര ഇറക്കുമതിചെയ്യേണ്ടിവന്നു. ദൂരപൌരസ്ത്യദേശങ്ങളിൽ യുദ്ധം വ്യാപിച്ചതോടുകൂടി ഇറക്കുമതി തീരെ നില്ക്കുകയും ഇപ്പോൾ ആവശ്യമായ പഞ്ചസാര ഇവിടെനിന്നുതന്നെ ഉണ്ടാക്കുവാൻ നാം നിർബ്ബന്ധിതരായിരിക്കുകയുമാണ്.

പഞ്ചസാരയുണ്ടാക്കുവാനുപയുക്തമായ കരിമ്പ് ഇന്ത്യയിലെപ്പോലെ അത്ര വിപുലമായി കൃഷിചെയ്യപ്പെടുന്ന രാജ്യം വേറെയില്ല. എങ്കിലും, പരമ്പരാഗതമായ അശാസ്ത്രീയമാർഗ്ഗങ്ങളിൽക്കൂടിത്തന്നെ പ്രവർത്തിക്കുകയാൽ അതിൽനിന്നു വേണ്ടത്ര ഫലം സിദ്ധിക്കാതെയാണുള്ളത്. പൊതുവെ, ഇന്ത്യയിലെ കൃഷിക്കുള്ള ന്യൂനതയും അതാണല്ലോ. നല്ല ജാതി കരിമ്പുകൾ തിരഞ്ഞെടുത്തും ശാസ്ത്രീയസംയോജനങ്ങളാൽ ഉണ്ടാക്കിയും കൃഷിചെയ്യാത്തതുകൊണ്ടാണ് ഉല്പാദനത്തോത് ചുരുങ്ങുന്നതെന്നു കൃഷി ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. അനുയുക്തമായി വളങ്ങൾ ചേർക്കുന്നതിലുള്ള അശ്രദ്ധയും ഉല്പാദനത്തെ ബാധിച്ചിട്ടുണ്ട്! ഇപ്പോൾ ഈ ന്യൂനതകൾ കഴിയുന്നതും പരിഹരിച്ചു കരിമ്പുകൃഷി പരിഷ്കരിക്കപ്പെടുകയും വിദേശ്യവ്യാപാരത്തിൽനിന്നു രക്ഷനേടുന്നതിന്നായി പഞ്ചസാരവ്യവസായത്തിന്നു നിയമത്താൽ സംരക്ഷണം നൽകുകയും ചെയ്കതുനിമിത്തം ഉല്പാദനം ആശാസ്യമായ നിലയിൽ അധികരിച്ചിരിക്കുന്നു. ഇവിടെയുള്ള ആവശ്യങ്ങൾ നിറവേററുവാൻ മാത്രമല്ല, അന്യദേശങ്ങളിലേക്കു കയററിഅയക്കുവാനുംകൂടിയുള്ള പഞ്ചസാര നമുക്കു ഉല്പാദിപ്പിക്കുവാൻ സാദ്ധ്യമായിട്ടുണ്ട്. ഇന്ത്യയിലെ പഞ്ചസാരനിർമ്മാണം അപര്യാപ്തമാണെന്നു ചിലരുടെ ഇടയിലുള്ള തെററിദ്ധാരണക്കു അതിനാൽ അർത്ഥമില്ല. പഞ്ചസാരക്കു ക്ഷാമം അനുഭവപ്പെടുകയാണെങ്കിൽ അതിന്നുള്ള ഹേതുക്കളെ അന്യത്ര ആരായേണ്ടിയാണിരിക്കുന്നത്.

ആദ്യമായി കരിമ്പുകൃഷി നടപ്പാക്കിയതും പഞ്ചസാരനിർമ്മാണത്തിന്നുള്ള

മിച്ചതുമായ രാജ്യം ഇന്ത്യയായിരിക്കേണമെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. 1940—'41-ാം കൊല്ലത്തിൽ ഭൂലോകത്തിൽ ആകെ ഉണ്ടാക്കിയതായി കണക്കാക്കപ്പെടുന്ന 1730ലക്ഷം ക്വിൻടൽ (ഒരു ക്വിൻടലിന്നു ഒരു ശതത്തൂക്കത്തോളം വരും) പഞ്ചസാരയിൽ 340½ ലക്ഷം ക്വിൻടൽ ഇന്ത്യയിലുണ്ടാക്കപ്പെട്ടതാണ്. ലോകത്തിലുള്ള പഞ്ചസാരയുടെ അഞ്ചിലൊരംശത്തിന്റെ നിർമ്മാണം സാധിക്കുന്നത് ഇന്ത്യയാണെന്നാണല്ലോ ഈ കണക്കുകൾ തെളിയിക്കുന്നത്. ഇതു മറെറതൊരു രാജ്യത്തിലെക്കാളുമധികമുള്ള ഉല്പാദനമാകുന്നു. പ്രസ്തുത വർഷത്തിൽ പഞ്ചസാരനിർമ്മാണത്തിൽ ദ്വിതീയസ്ഥാനമർഹിക്കുന്ന ക്യൂബ 270 ലക്ഷം ക്വിൻടലും തൃതീയസ്ഥാനമർഹിക്കുന്ന ജാവ 160 ലക്ഷം ക്വിൻടലും മാത്രമെ ഉല്പാദിപ്പിച്ചിട്ടുള്ളൂ. 1932-ൽ പഞ്ചസാരവ്യവസായത്തിന്നു സംരക്ഷണം ഏർപ്പെടുത്തിയതോടുകൂടി ഇന്ത്യൻ കമ്പോളങ്ങളിൽ പഞ്ചസാരയുടെ ആവശ്യവും വില്പനയും അതിന്നനുസരിച്ചു നിർമ്മാണവും വർദ്ധിച്ചു. സ്വയം പര്യാപ്തതക്കുള്ള പരിശ്രമത്തിൽ വിദേശങ്ങളിൽനിന്നുള്ള പഞ്ചസാരയുടെ ഇറക്കുമതിയും അനുക്രമമായി ചുരുങ്ങിവന്നു. 1930-ൽ 940,000 ടൺ പഞ്ചസാര ഇന്ത്യയിൽ ഇറക്കുമതിചെയ്യപ്പെട്ടിരുന്നു. സംരക്ഷണനിയമത്തിന്നുശേഷം 1935-ൽ അത് 223,000 ടണ്ണായി ചുരുങ്ങി. അഞ്ചുകൊല്ലംകൊണ്ടു 717,000 ടൺ പഞ്ചസാരയുടെ ഉല്പാദനം നമുക്കു അധികരിപ്പിക്കാൻകഴിഞ്ഞുവെന്നാണല്ലോ ഈകണക്കുകൾവ്യക്തമാക്കുന്നത്. 1931-ൽ ഇന്ത്യയിൽ ആകെ 201 ലക്ഷം ക. മൂലധനമിറക്കിയ 32 പഞ്ചസാരനിർമ്മാണക്കമ്പനികൾ മാത്രമെ ഉണ്ടായിരുന്നുള്ളൂ. 1932-ലെ സംരക്ഷണ

നിയമത്തിനുശേഷം ആ കൊല്ലത്തിലെ കണക്കുകൾതന്നെ കാണിക്കുന്നത് അതു ആകെ 236 ലക്ഷം ക. മൂലധനമുള്ള 106 കമ്പനികളായി വർദ്ധിച്ചുവെന്നാണ്. രണ്ടുകൊല്ലങ്ങൾക്കുശേഷം അതു 742ലക്ഷം ക. മൂലധനമുള്ള 190 കമ്പനികളായും വീണ്ടും ഒരു കൊല്ലം കഴിഞ്ഞപ്പോൾ 926ലക്ഷം ക. മൂലധനമുള്ള 196 കമ്പനികളായും അധികരിച്ചു. സംരക്ഷണത്തിനുശേഷം പഞ്ചസാരവ്യവസായം ഇവിടെ എത്രമാത്രം ത്വരിതമായിട്ടാണ് പുരോഗതിപ്രാപിച്ചതെന്നതിനു ഈ കണക്കുകൾ സാക്ഷ്യംവഹിക്കുന്നു.

വ്യവസായസംരക്ഷണത്തിൽ ഗവർമ്മെണ്ടിന്റെ അലസനയം പ്രതിബന്ധമായി നിന്നിരുന്നില്ലെങ്കിൽ 1932ന് എത്രയോ മുമ്പായിതന്നെ പഞ്ചസാരവ്യവസായത്തിനു ഇവിടെ വലിയ പ്രോത്സാഹനം സിദ്ധിക്കുമായിരുന്നുവെന്നു ഇതിൽനിന്നു അനുക്തസിദ്ധമാണ്. ഇപ്പോഴും പഞ്ചസാരവ്യവസായത്തിനു ആവശ്യകമായ സംരക്ഷണം വേണ്ടത്ര അനുവദിച്ചിട്ടുണ്ടെന്നു അഭിപ്രായപ്പെട്ടുകൂടാ. 1946 മാർച്ച് 31-ാംനു-വരെ ശതത്തൂക്കത്തിനു ഏഴര ഉറുപ്പികപ്രകാരം സംരക്ഷണമനുവദിക്കുവാനുള്ള താരിപ്പുസമിതിയുടെ ശുപാർശ ഗവർമ്മെണ്ടു അംഗീകരിക്കുകയുണ്ടായില്ല. 1939 ഏപ്രിൽ 1-ാംനു-മുതൽ രണ്ടുകൊല്ലത്തേക്കു ആറേമുക്കാൽ ഉറുപ്പികപ്രകാരവും, തുടർന്നുള്ള വർഷങ്ങളിൽ അന്വേഷണഫലങ്ങൾക്കു വിധേയമായവിധത്തിൽ മാറുന്ന തോതനുസരിച്ചും സംരക്ഷണമനുവദിക്കുകയാണ് ഗവർമ്മെണ്ട് ചെയ്തത്. ഇപ്പോൾ അതിന്നനുസരിച്ചു ഏഴേകാൽ ഉറുപ്പികതന്നെ സംരക്ഷണത്തോതാക്കീട്ടുണ്ട്.

1939-ൽ കരിമ്പുകൃഷി താരതമ്യേന കുറയുകയും കീടങ്ങളെക്കൊണ്ടും രോഗങ്ങളെക്കൊണ്ടും കൃഷിക്കു കേടുസംഭവിക്കുകയും ചെയ്തതിനാൽ പഞ്ചസാരയുടെ ഉല്പാദനം വളരെ കുറഞ്ഞുപോയി. അതുനിമിത്തം പഞ്ചസാരയുടെ വില ക്രമാതീതമായി വർദ്ധിക്കുകയുംചെയ്തു. നിർമ്മാണശാലകളിൽനിന്നുള്ള മൊത്തവില്പനയിൽതന്നെ അന്നു മന്നിനു 12ക. വിലയുണ്ടായിരുന്നു. അതിനാൽ, പഞ്ചസാരയിലുള്ള കുറവു നികത്തുവാനും, വില നിരപ്പാക്കുവാനുമായി ജാവയിൽനിന്നു ഇവിടെ കൂടുതൽ പഞ്ചസാര ഇറക്കുമതിചെയ്തു. ആവശ്യത്തിലും അധികമായിട്ടാണ് ആ ഇറക്കുമതിയുണ്ടായതെന്നത് വ്യവസായലോകത്തിൽ ഇന്നും നിലനിന്നുവരുന്ന ഒരാക്ഷേപമാകുന്നു. ആ കൊല്ലത്തിൽ ജാവയിൽനിന്നു ആകെ 324,266 തൻ പഞ്ചസാര ഇറക്കുമതിചെയ്യപ്പെട്ടു. പക്ഷെ പഞ്ചസാരനിർമ്മാണം ഇന്ത്യയിൽ അഭിവൃദ്ധിപ്രാപിച്ചതോടുകൂടി ഇറക്കുമതിയുടെ ആവശ്യവും ചുരുങ്ങി. 1938-'39ൽ ഇവിടെ കരിമ്പുനീരിൽനിന്നുണ്ടാക്കിയ പഞ്ചസാര 766,000 തൻ മാത്രമായിരുന്നു. അടുത്തവർഷമാകുമ്പോഴേക്കും അത് 1,242,000 തൻ ആയി വർദ്ധിച്ചു. 1938—'39ലെ കണക്കനുസരിച്ചു ഇന്ത്യയുടെ ആവശ്യത്തിൽ ആകെ 3 ലക്ഷം

തൻ പഞ്ചസാര കുറവായിരുന്നു. ആ കുറവു നികത്തിയെന്നു മാത്രമല്ല മൂന്നുലക്ഷം തന്നോളം പിന്നീടും ബാക്കിവരുന്നവിധത്തിൽ പഞ്ചസാരയുടെ ഉല്പാദനം ഇവിടെ സാധിച്ചുവെന്നാണല്ലൊ ഈ കണക്കു് തെളിയിക്കുന്നതു്. ഈ നിലയിൽതന്നെ പഞ്ചസാരയുടെ ഉല്പാദനത്തിലുള്ള അഭിവൃദ്ധി തുടരുകയാണെങ്കിൽ നമുക്കു പഞ്ചസാര കയററി അയക്കുവാൻകൂടി സാധിക്കുമെന്നതു് നിസ്സന്ദേഹമാണു്. ഇടക്കാലത്തു് പഞ്ചസാരക്കയററുമതിയെ സംബന്ധിക്കുന്ന കാൎയ്യങ്ങൾ ഇന്ത്യയിലെ വ്യവസായാധിപന്മാരുടെയും ഗവൎമ്മെണ്ടിന്റെയു ആലോചനയിലും ശ്രദ്ധയിലും പെട്ടിട്ടുണ്ടെന്നുള്ളതും ഇവിടെ സ്മൎത്തവ്യമാകുന്നു. അതു് വേണ്ടവിധം ഫലപ്രദമാകയാണെങ്കിൽ പഞ്ചസാരവ്യവസായത്തിന്നു ഇന്ത്യക്കു വിദേശക്കമ്പോളങ്ങളിൽ പക്ഷെ പ്രഥമസ്ഥാനംതന്നെ നേടാവുന്നതാണു്.

പഞ്ചസാരനിൎമ്മാണശാലകളോടൊപ്പം ശൎക്കരയും ഖണ്ഡവും (കല്ക്കണ്ടം) ഉണ്ടാക്കുന്നതിന്നുള്ള വ്യവസായശാലകളും ഇന്ത്യയിൽ വൎദ്ധിച്ചിട്ടുണ്ടു്. പക്ഷെ അവ പഞ്ചസാരവ്യവസായശാലകളെപ്പോലെ അത്ര അഭിവൃദ്ധിപ്രാപിച്ചിട്ടില്ല. 1929-ൽ 23,200 തൻ ശൎക്കരയും, 200,000 തൻ കല്ക്കണ്ടവും ഉല്പാദിപ്പിച്ചിരു

ന്നത് 1939ൽ 30,000 തൻ ശക്കരയും 125,000 തൻ കല്ക്കണ്ടവുമായിരിക്കയാണ്. 1929-ൽ ഉല്പാദിപ്പിക്കപ്പെട്ടിരുന്ന 89,800 തൻ പഞ്ചസാര 1939ൽ 124,200 തന്നായി വദ്ധിച്ചു. ഇതിൽനിന്നു പഞ്ചസാരവ്യവസായത്തിന്നുള്ള അഭിവൃദ്ധി താരതമ്യേന എത്രയോ അധികമായിരുന്നുവെന്നു കാണാവുന്നതാണല്ലൊ.

പഞ്ചസാരനിമ്മാണത്തിൽ ഇന്ത്യയിൽ പ്രാഥമ്യംവഹിക്കുന്നത് ഐക്യസംസ്ഥാനമാണ്. 1940—'41ലെ കണക്കുപ്രകാരം ഉല്പാദനത്തിൽ മുൻഗണനയനുസരിച്ചു വരുന്ന പ്രദേശങ്ങൾ അനുക്രമമായി താഴെ ചേക്കുന്നവിധമാകുന്നു. ഐക്യസംസ്ഥാനം, ബീഹാർ, ബോമ്പെ, ബങ്കാൾ, ആസ്സാം, മദിരാശി, പഞ്ചാബ്, അതിത്തിസംസ്ഥാനം. മദിരാശിയിൽ 1932—33-ലെ പഞ്ചസാരനിമ്മാണം 35000 തന്നായിരുന്നു. 1940—41-ൽ ഇത് 44,000 തന്നായി വദ്ധിച്ചിട്ടുണ്ട്.

മലബാറിൽ കരിമ്പുകൃഷി താരതമ്യേന ദുർല്ലഭമാണ്. കൃഷിസ്ഥലങ്ങളുടെ പ്രത്യേകതകളനുസരിച്ചു കരിമ്പുകൃഷി കൂടുതലായി നടത്തുന്നതു നമുക്കു ആദായകരമായിരിക്കും. കൃഷി ഡിപ്പാർട്ടുമെണ്ടുകാർ കൂടുതൽ നിഷ്കർഷയോടെ ഈ വിഷയത്തിൽ ഗ്രാമീണക്കു ഉപദേശങ്ങൾ നൽകേണ്ടതാണ്. പഞ്ചസാരനിമ്മാണം ഇവിടെ സുശക്യമല്ല. അതിനാൽ ശക്കരക്ക് പററിയ കരിമ്പിനങ്ങൾ വളത്തുന്നതായിരിക്കും അഭിലഷണീയം. അത്തരത്തിലുള്ള കരിമ്പുകൃഷി ആദായകരംതന്നെയാണെന്നു ഈ ലേഖകന്നു അനുഭവപ്പെട്ടിട്ടുമാണ്.

പഞ്ചസാരനിമ്മാണത്തെ സംബന്ധിച്ചുണ്ടാക്കാവുന്ന അനേകം ഉപവ്യവസായങ്ങൾ ഇന്ത്യയിൽ ഇനിയും വളരേണ്ടതായിട്ടാണിരിക്കുന്നതു്. മദ്യസാരനിമ്മാണം പഞ്ചസാരവ്യവസായത്തിൻെറ ഒരുപവ്യവസായമാക്കാം. ഒരിക്കൽ തലശ്ശേരിയിലെത്തിയ ചില ജപ്പാൻകാർ കരിമ്പിൻ ചണ്ടിയെക്കൊണ്ടു് മനോഹരങ്ങളായ പൂക്കളിക്കൊട്ടകളുണ്ടാക്കിയതായിഞാനോക്കുന്നു അത്തരത്തിലുള്ള ചെറിയ ഉപവ്യവസായങ്ങൾ വളത്തുവാനുള്ള താല്പര്യവും കെൽപ്പുമുണ്ടെങ്കിൽ നമ്മുടെ രാജ്യം വ്യാവസായികമായി എത്രമാത്രം അഭിവൃദ്ധിപ്രാപിച്ചേനേ എന്നു് എനിക്കു് അന്നുണ്ടായിരുന്ന ചിന്ത ഇന്നും നിലനില്ക്കുന്നു. ഇന്നത്തെ പരിതഃസ്ഥിതിയിൽ അത്തരം വ്യവസായങ്ങളിൽ നമ്മുടെ രാജ്യത്തെ പരിപുഷ്ടമാക്കിത്തീക്കുകയായിരിക്കണം നമ്മുടെ കടമ എന്നു് ഈയവസരത്തിൽ നാം പ്രത്യേകം ഓക്കേണ്ടതായ ഒരു സംഗതിയാണ്.



# ഉദ്ബോധനം

ടി. ഉബൈദ്, കാസർക്കോട്

അല്ലയോ സഹോദരാ! യാഥാസ്ഥിതികത്വത്തിന്റെ കരിമ്പടം വലിച്ചെറിഞ്ഞു നാഗരികതയിലേക്കു കുതിച്ചുപാഞ്ഞ നാം കുറഞ്ഞനേരംകൊണ്ടു വളരെ ദൂരം എത്തിക്കഴിഞ്ഞിരിക്കുന്നു. വരിക, ഈ മണൽത്തിട്ടിലിരുന്നു വിവേചനത്തു നിലാവിൽ കുളിച്ചു, അല്പം വിശ്രമിച്ചു, മനസ്സാക്ഷിയാകുന്ന വിളക്കുംകൊളുത്തി നമ്മുടെ ഡയറിയൊന്നു വായിച്ചുനോക്കാം.

* * *

മാമൂലാകുന്ന മരുഭൂമിയിൽപെട്ടു നട്ടംതിരിഞ്ഞവരാണ് നാം. അന്ധവിശ്വാസത്തണുപ്പുതട്ടി നമ്മുടെ ഹൃദയങ്ങൾ മരവിച്ചുപോയിരുന്നു; യഥാർത്ഥ മതപ്രബോധനത്തിനായുള്ള പൈദാഹംകൊണ്ടു നാം വലഞ്ഞു; പുരോഗതിയാകുന്ന നിർമ്മലക്കുളിർതടാകത്തിൽ ക്രീഡിച്ചു ആനന്ദംകൊള്ളുവാൻ കൊതിച്ചു നാം വെമ്പലോടെ നടന്നു. പക്ഷെ അഹോ, കഷ്ടം! അധർമ്മച്ചളിക്കുണ്ടിൽ സ്വയംപതിഞ്ഞുകഴിഞ്ഞ കഥ നാം അറിഞ്ഞതേയില്ല.

പൌരോഹിത്യത്തിന്റെ മുൾപടപ്പിൽ കുടുങ്ങി വലയുകയായിരുന്നു നാം. സുന്ദരമായ മതതത്വപ്പൂന്തോട്ടത്തിലണഞ്ഞു വിഹരിച്ചു മനംകുളിർപ്പിക്കുവാൻ ആശിച്ചു നാം ഉഴറിപ്പുറപ്പെട്ടു. പക്ഷെ, പാശ്ചാത്യപരിഷ്കാരം കത്തിച്ച അഗ്നികുണ്ഡത്തിൽനിന്നും വമിക്കുന്ന ഉഗ്രമായ തീനാളത്തിന്റെ വെളിച്ചം എങ്ങോ നാം കണ്ടു; അതിനെ ലക്ഷ്യമാക്കി നാം നടന്നുപോയി. ഹാ! നമ്മുടെ പാത വാസ്തവത്തിൽ പിഴച്ചുപോയിരിക്കുന്നു; മിഥ്യാനാഗരികതയാകുന്ന മരുഭൂമിയിൽ നാം വീണ്ടും ഇതാ എത്തിക്കഴിഞ്ഞിരിക്കുന്നു. അതാ, നോക്കുക! മുന്നിൽ കാണുന്നതു നിർമ്മതത്വമാകുന്ന ഘോരാരണ്യമാണ്.

സദ്ഗ്രന്ഥങ്ങളാകുന്ന വ്യാപാരികളുടെ പക്കൽനിന്നു കറയററ വിജ്ഞാനരത്നങ്ങൾ മേടിക്കുവാൻ വീട്ടിൽനിന്നും പുറപ്പെട്ട നാം ദുർവ്വികാരദൂഷിതമായ നോവലുകളാകുന്ന ഷാപ്പിൽ കയറി ശൃംഗാരമദ്യം മൂക്കററത്തോളം കഴിച്ചു മത്തരായി അലഞ്ഞുനടക്കുന്നു. ജ്ഞാനരത്നങ്ങൾ ഇനിയെങ്കിലും വാങ്ങാമെന്നുവെച്ചാൽ ഗുരുഭക്തിയാകുന്ന നാണയങ്ങൾ എവിടെയോ വീണുപോകയുംചെയ്തു.

സൽകീർത്തിയാകുന്ന സുസ്മിതംപൊഴിച്ചു, സദാചാരപ്പൊൽക്കിരീടവും ധരിച്ചു വിജ്ഞാന രാജമന്ദിരത്തിൽ പരമാനന്ദംകൊള്ളുന്ന "ഉന്നതി"യെന്ന ലോകൈക സുന്ദരിയെ വരിക്കുവാനായിരുന്നു നമ്മുടെ പുറപ്പാട്. എന്നാൽ, സ്വപ്നസാമ്രാജ്യത്തിലെ, സിനമാമന്ദിരങ്ങളിൽ തൂങ്ങിക്കിടക്കുന്ന വെള്ളത്തിരശ്ശീലകളിൽ വിഹരിച്ചു, വശീകരണ കടാക്ഷത്താൽ കോണികളുടെ കരൾകവരുന്ന ചപലകളായ "താരങ്ങളെ" നാം എങ്ങിനെയോ കണ്ടുപോയി. കഷ്ടം! അവരുടെ മിഥ്യാസൌന്ദ

ദ്ധ്യത്തിലും, അശ്ലീലനർത്തനങ്ങളിലും ഭ്രമിച്ച്, അവയുടെ നിഴലാട്ടത്തിന്റെ നിരർത്ഥകതയെ നിരൂപിക്കാതെ നിത്യദാസരായി നാം ചമഞ്ഞു; ആ അംഗനമാരുടെ ഛായാമുദ്രകൾക്കും പാദവിന്യാസങ്ങൾക്കുമൊത്തു നമ്മുടെ ഹൃദയങ്ങൾ ഇതാ, തുള്ളിക്കളിക്കുന്നു. അഹോ! നാം ലക്ഷ്യത്തിൽനിന്നും എത്ര ദൂരം!

ദുഷിച്ച ഘോഷാസമ്പ്രദായമാകുന്ന കാരാഗൃഹത്തിൽനിന്നും യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെ തൂവെളിച്ചത്തിലേക്കു കുതിച്ചുചാടിയ നമ്മുടെ സഹോദരിയെ താങ്കൾ ഒന്നു നോക്കൂ. മതാനുഷ്ഠാനപ്പൂവനത്തിൽ വിഹരിച്ചു ഉല്ലസിക്കേണ്ടവളാണു അവൾ. ദുസ്സ്വാതന്ത്ര്യപിശാചിന്റെ പിടിയിൽപെട്ടു അല്പനഗ്നതാ രാക്ഷസിയുടെ തോഴിയായി പൈശാചപരിഷ്കാരത്തിന്റെ മഹാദുർഗ്ഗത്തിൽ അവൾ മതിമങ്ങി കഴിഞ്ഞു കൂടുകയാണ്.

അജ്ഞാനത്തിന്റെ ചൂടേറിയ വെയിലത്തുനിന്നും സത്യസംസ്കാര കല്പവൃ

മത്തിൻെറ ശീതളനീലച്ഛായയിലണയുവാൻ അത്യദ്ധ്വാനംചെയ്തു സഞ്ചാരംതുടൎന്ന നമ്മുടെ ഗതി അധൎമ്മത്തിൻെറ കത്തിക്കാളുന്ന നരകക്കുണ്ഡിലേക്കാണെങ്കിൽ—നമ്മുടെ പാത പിഴച്ചുപോയിട്ടില്ലേ? വിദ്യാഭ്യാസ വൃക്ഷത്തിൽ കായ്ച്ചുണ്ടഫലം ഇതാണോ? നാം ആശിച്ച പരിഷ്കാരം ഇതാണെങ്കിൽ—ഇതാണ് നമ്മുടെ ലക്ഷ്യമായ സംസ്കാരമെങ്കിൽ—അങ്ങിനെയുള്ള പരിഷ്കാരത്തിന്നും സംസ്കാരത്തിന്നും ഒരു വിദൂരനമസ്കാരംതന്നെ വേണ്ടിയിരിക്കുന്നു.

*    *    *

അതാ, തിരിഞ്ഞുനോക്കുക. പൂൎവ്വചക്രവാളത്തിൽ യഥാൎത്ഥ മതപരിഷ്കാര സൂൎയ്യൻ ഉദിച്ചുപൊങ്ങിയിരിക്കുന്നു. പടിഞ്ഞാറോട്ടുള്ള ഗമനം അസ്തമനത്തിൻെറ കാഴ്ചയെ നമുക്കുനൽകുവാൻ മാത്രമേ പൎയ്യാപ്തമാകയുള്ളു. പൌരസ്ത്യപരിഷ്കാരത്തിൻെറ പൊൻകതിരൊളിയെ കൊതിച്ചു കിഴക്കോട്ടു മുഖംതിരിക്കുക. ആ ഭാഗത്താണ് നമ്മുടെ ലക്ഷ്യം കിടക്കുന്നതു്. അവിടെയാണ് നമ്മുടെ രക്ഷാകേന്ദ്രം. ഇതാ, പ്രഭാതമായത് അറിയാതെ നമ്മുടെ ചുററുപാടും ഗാഢനിദ്രയിൽ ക്രക്കംവലിച്ചുറങ്ങുന്ന സഹോദരവൃന്ദത്തെ വിളിച്ചുണൎത്തുക; സൂൎയ്യോദയത്തെ അഭിമുഖീകരിക്കുക. ആ കിരണകന്ദളങ്ങൾ ഏററു നമ്മുടെ ഹൃദയകമലങ്ങൾ വിരിയട്ടെ. പക്ഷികളതാ, ഗാനം പൊഴിക്കുന്നു; ശാന്തിയുടെയും, രക്ഷയുടെയും സത്യസന്ദേശം വഹിച്ചു മന്ദമാരുതനിതാ തത്തിക്കളിക്കുന്നു; മതതത്വമാകുന്ന ഉദ്യാനത്തിൽ, ദൈവഭക്തിയാകുന്ന രമ്യഹൎമ്മ്യത്തിൽ പുരോഗതിപ്പെൺകൊടി നമ്മെ അതാ, മടിവിളിക്കുന്നു. അവിടെച്ചെന്നു ആ നാരീമണിയെ വേട്ടു സങ്കേതം ഉറപ്പിക്കാം; ആ വിശിഷ്ടാരാമത്തിൽ പ്രവേശിച്ചു വിഹരിക്കാം. നമ്മുടെ ദേഹേച്ഛയാകുന്ന വാജിയെ മതശാസനക്കടിഞ്ഞാണിട്ടു ജീവിതമൈതാനത്തിൽ ഓടിക്കണം. അല്ലാത്ത പക്ഷം അതു നമ്മെ വിനാശഗൎത്തത്തിൽ ചാടിച്ചേക്കും. അതിനാൽ പ്രിയസഹോദരാ! ഇപ്പോൾതന്നെ നാം വഴിമാറുക. പാശ്ചാത്യമല്ല പൌരസ്ത്യമാണ് നമ്മുടെ ലക്ഷ്യം. നമ്മുടെ പാത പിഴച്ചുപോയതിൽ പശ്ചാത്തപിച്ചു ദൈവകാരുണ്യംമാത്രം ആലംബമായികരുതി വേഗത്തിൽ പുറകോട്ടുതിരിഞ്ഞു സഞ്ചാരം തുടരുക. എന്നാൽ നമുക്കു ലക്ഷ്യം പ്രാപിക്കാം.

# പ്രാർത്ഥന

എം. എൻ.

("ഓമനക്കുട്ടൻ" രീതി)

ഈശ്വര ! ശക്തനല്ല ഞാൻ നിന്റെ-
യൈശ്വര്യമാകെ വാഴ്ത്തുവാൻ !
നിന്മഹിമയെ വിസ്തരിക്കയാം
മേന്മ കൈവരുത്തീടുവാൻ,
വിണ്ണവർചെയ്തു ഭഗ്നമാമാശ
കാൺമൂഞാൻ താരാപംക്തിയിൽ;
അസ്സഹസ്രകരൻ നിന്മാഹാത്മ്യ-
മുത്സാഹമാർന്നോതീടാൻ,
ഇപ്പരന്നൊരു പാരിന്നെപ്പേർത്തും
മായ്ച്ചു മായ്ച്ചു കുഴയുന്നു ;
കഷ്ടം,മല്പജ്ഞൻ മൂഢൻ ഞാനതിൽ
ക്ലിഷ്ടതകൊൾവൂ കുത്സിതം !
മുട്ടുകുത്തി ഞാനർത്ഥിപ്പൂ:—"ചൊരി-
കൊട്ടനുഗ്രഹമെന്നിൽ നീ !"




# ട്രിനിഡാഡും ഫാൾക്ക്‌ലണ്ട് ദ്വീപുകളും

സി. പി. ശർമ്മ, ബി. എ., എൽ. ടി;

പശ്ചിമേന്ത്യാ ദ്വീപുകളിൽപെട്ട ട്രിനിഡാഡിലാണ് ഫിലിപ്പും അവന്റെ സോദരി ജീനും വസിക്കുന്നതു്. ഈ ദ്വീപുകൾ അമേരിക്കാ വൻകരയുടെ അടുത്തുള്ളവയാകുന്നു. ഫിലിപ്പിന്റെ അച്ഛൻ ഒരു ഇംഗ്ലീഷ് ഡോക്ടരും അമ്മ ഒരിന്ത്യക്കാരിയുമാണ്.

ഫിലിപ്പും ജീനും ദിവസേന സ്കൂളിലേക്കു പോകുന്നു. സ്കൂളിലേക്കു വിശാലമായ പാതയിൽക്കൂടി ഇലക്ട്രിക്ക് ട്രാമിലാണ് അവർ പോകുന്നത്. തെരുവിന്റെ ഇരുവശത്തും വലിയ പീടികകൾ ഉണ്ടു.

സ്കൂളിന്റെ മുൻവശത്തേക്കുള്ള ചെറിയ പാത ഭംഗിയുള്ളതും, ഇരുവശത്തും ഉയർന്നു കാററത്തു് ആടിക്കൊണ്ടു നില്ക്കുന്ന തെങ്ങുകൾ വെച്ചുപിടിപ്പിച്ചിട്ടുള്ളതുമാണ്. അവിടവിടെ പട്ടുനൂൽ പുഴുക്കൾ വളരുന്ന മരങ്ങളുമുണ്ട്.

ട്രിനിഡാഡിലെ കാലാവസ്ഥ വളരെ ചൂടുള്ളതാണ്. ക്ലാസുമുറികളിലെ ജനാലകളിൽ മറകൾ കെട്ടീട്ടുള്ളതുകൊണ്ടു സൂര്യന്റെ രശ്മികൾ ക്ലാസ്സിനുള്ളിൽ കടക്കുന്നില്ല. ജീൻ പരുത്തികൊണ്ടുണ്ടാക്കീട്ടുള്ള വെളുത്ത വസ്ത്രം (ഫ്രോക്കുകൾ) ധരിക്കുന്നു. ഫിലിപ്പ് വെളുത്ത കാലുറകളും ഉയരത്തിലുള്ള തൊപ്പിയുമാണ് ധരിക്കുന്നതു്.

സ്കൂളിന്റെ പിൻവശത്തു് ടെന്നിസ്സ് കളിപ്പാനുള്ള സ്ഥലമുണ്ട്. അതുപോലെതന്നെ ക്രിക്കററും കളിക്കാം. എന്നാൽ കളിസ്ഥലത്തു വളരെ നീണ്ടതും മാർദ്ദവമില്ലാത്തതുമായ പുല്ലുകൾ ധാരാളം വളരുന്നതുകൊണ്ട് അവിടെയെല്ലാം തെങ്ങോലപ്പായ വിരിച്ചു് അതിന്മീതെയാണ് കളിക്കുന്നതു്.

കടൽതീരത്തിൽ കുട്ടികൾ നീന്താൻ പോകും. അവിടെ ധാരാളം തെങ്ങുകളുണ്ട്. കടൽതീരത്തുനിന്നു ഉൾപ്രദേശങ്ങളിലേക്കു വന്നാൽ അവിടെ ധാരാളം കൈതച്ചക്ക, നേന്ത്രക്കായ, കുരുമുളക്, സുഗന്ധദ്രവ്യങ്ങൾ എന്നിവ കാണാം. കൊക്കോ മരങ്ങളും ചില പ്രദേശങ്ങളിലുണ്ട്.

ഫിലിപ്പ് ചിലപ്പോളെല്ലാം ഇവിടെയുള്ള കരിമ്പിൻതോട്ടങ്ങൾ കാണാൻ പോകും. ഈവക തോട്ടങ്ങളിലെ പ്രവൃത്തിക്കാർ കറുത്ത നീഗ്രോവർഗ്ഗക്കാരാണ്. കരിമ്പിൻതോട്ടങ്ങളിൽനിന്നു വലിയ കരിമ്പിൻതടികൾ ലോറികളിൽ കയററി യന്ത്രശാലയിലേക്കു കൊണ്ടുവരുന്നു. അവിടെവെച്ചു കരിമ്പിൻചാറെല്ലാം എടുത്തുകഴിഞ്ഞശേഷം ബാക്കിയുള്ള ചണ്ടി വിറകായി കത്തിക്കുന്നു. ഉപയോഗമില്ലാതെ യാതൊന്നും കളയുന്നില്ല.

ട്രിനിഡാഡിൽ ആഫ്രിക്കയിൽനിന്ന് വളരെ കൊല്ലങ്ങൾക്കുമുമ്പു കൊണ്ടുവരപ്പെട്ട അനവധി നീഗ്രോജാതിക്കാരെ കാണാം. ഇവരെയെല്ലാം ഒരു കാലത്ത് അടിമകളായി പിടിച്ചുകൊണ്ടുവന്നതാണ്. എന്നാൽ ഇപ്പോൾ ട്രിനിഡാഡിൽ അടിമകൾ ഇല്ല. നീഗ്രോക്കാർക്കു താമസിപ്പാൻ വൃത്തിയുള്ള വീടുകളും പഠിപ്പാൻ സ്കൂളുകളുംഉണ്ടു്. എന്നാലും നീഗ്രോക്കാരിൽ പലരും ഇപ്പോഴും അന്ധവിശ്വാസികളാണ്. രോഗങ്ങൾ വരുന്നത് പിശാചിൻെറ കോപംകൊണ്ടാണെന്നാണ് അവർ വിശ്വസിക്കുന്നത്. അതുകൊണ്ടു് ഫിലിപ്പിൻെറ അച്ഛൻെറ അടുക്കൽവന്ന് മരുന്ന് വാങ്ങി കഴിക്കുന്നതിന്നു പകരം അവർ മന്ത്രവാദികളെയാണ് ശരണംപ്രാപിക്കുന്നത്.

II

ട്രിനിഡാഡിൽനിന്നു അനവധി നാഴിക ദൂരെ, തെക്കുഭാഗത്തായി കിടക്കുന്ന ദ്വീപുകളാണ് ഫാൾക്ക്ലണ്ട് ദ്വീപുകൾ. ജോൺ ഇവയിലൊന്നിലാണു വസിക്കുന്നതു. അവൻ ഒരിംഗ്ലീഷുകാരനാണ്. പക്ഷെ, അവൻെറ ജീവിതരീതി ഫിലിപ്പിൻേറതിൽനിന്നു വളരെ വ്യത്യസ്തമാണ്.

ജോണിൻെറ ദ്വീപു തണുപ്പുള്ളതും, ചെടികളോ മരങ്ങളോ വളരാത്ത

ത്തും, കാണാൻ ഭംഗിയില്ലാത്തതുമാണ്. എവിടെ നോക്കിയാലും പാറപ്രദേശങ്ങൾ മാത്രമേ കാണുകയുള്ളു. നദികൾ അവിടെയില്ലതന്നെ.

ജോണിൻെറ അച്ഛൻ ഒരു ആട്ടുടമസ്ഥനാണ്. അദ്ദേഹത്തിന് അനവധി ആടുകളുണ്ട്. അവ ദ്വീപു മുഴുവൻ നടന്നു കുന്നുകളിൽ അവിടവിടെ മുളയ്ക്കുന്ന മുൾച്ചെടികളും മററും തിന്ന് ജീവിക്കുന്നു.

ജോണിൻെറ വീട് ഉരുളൻകല്ലുകൾ അടുക്കിവെച്ച് കെട്ടിയുണ്ടാക്കിയ ഉയരം ചുരുങ്ങിയ കെട്ടിടമാണ്. ഇവിടങ്ങളിൽ തണുപ്പുകാലത്ത് അതിശക്തിയായ കാററടിക്കുന്നതുകൊണ്ട് ഉയരമുള്ള കെട്ടിടങ്ങളുള്ളവ കാററത്തു വീണുകളയും.

കൊല്ലത്തിൽ മിക്ക മാസങ്ങളിലും നിലം മഞ്ഞുകൊണ്ടു മൂടിക്കിടക്കുന്നു. എന്നാലും ഇവിടത്തെ ജനങ്ങൾ ആരോഗ്യമുള്ളവരാണ്. ഈ ദ്വീപിൽ രണ്ടു ഇംഗ്ലീഷു ഡോക്ടർമാരുണ്ടെങ്കിലും അവർക്ക് ജോലി വളരെ ചുരുക്കമേയുള്ളു.

ഇവിടെയുള്ള മിക്ക ആളുകളും ഇംഗ്ലീഷുകാരാണ്. ഇവിടത്തെ "പൂർവ്വനിവാസികൾ" തിമിംഗലങ്ങളും, മത്സ്യങ്ങളും 'പെൻഗ്വിൻ' എന്നു പറയുന്ന പറക്കാൻ കഴിയാത്ത ഒരുതരം പക്ഷികളും മാത്രമാണ്! പണ്ടു കാലത്ത് ഇവിടെ ഒ





രുതരം പെറിയ ചെന്നായ്ക്കളുമുണ്ടായിരുന്നു. പക്ഷെ ഇപ്പോൾ അവയെയെല്ലാം തീരെ നശിപ്പിച്ചുകഴിഞ്ഞു.

ജോണിൻെറ വസ്ത്രം മുഴുവൻ രോമംകൊണ്ടും തോൽകൊണ്ടും ഉണ്ടാക്കിയതാണ്. ഓരോ രാജ്യത്തിലെ ജനങ്ങൾ അവിടത്തെ കാലാവസ്ഥക്കനുസരിച്ചു വസ്ത്രങ്ങൾ ധരിക്കുന്നതായി നാം കാണുന്നു.

ജോൺ ചിലപ്പോൾ കുതിരപ്പുറത്തു കയറി അച്ഛനൊന്നിച്ചു ദ്വീപിലെല്ലാം സഞ്ചരിക്കും. എങ്കിലും എപ്പോഴും വീട്ടിൽ അടച്ചിരിക്കാനാണ് അവന്നിഷ്ടം. വീട്ടിന്നുള്ളിലാണെങ്കിൽ നല്ല ചൂടുള്ള വിളക്കു എപ്പോഴും കത്തിക്കൊണ്ടിരിക്കും. തണുക്കുകയേ ഇല്ല. അതാണ് കാരണം.

ജോണിന്ന് ഭക്ഷണത്തിന്നായി എപ്പോഴും ആട്ടുമാംസംതന്നെ. ഈ ദ്വീപിൽ മററു യാതൊന്നും കിട്ടുകയില്ല. കോഴികൾ ഇവിടെ വളരുകയില്ല. കാരണം, കോഴിമുട്ടകൾ വിരിയാൻ വേണ്ട ചൂട് ഇവിടെ കിട്ടുന്നില്ല. പഴങ്ങളും യാതൊന്നുമില്ല.

ചിലപ്പോൾ അവൻ തിമിംഗലത്തിൻെറ പൊരിച്ച മാംസം തിന്നുന്നു. ഇവിടത്തെ കടലിൽ ധാരാളം തിമിംഗലമുണ്ട്. ചിലവ നിങ്ങളുടെ ക്ലാസ്സുമുറിയുടെ ഇരട്ടി നീളമുണ്ടാകും.

ജോണിൻെറ അമ്മാമൻ ഒരു തിമിംഗലവേട്ടക്കാരനാണ്. തിമിംഗലത്തെ വേട്ടയാടുന്നതു് അതിൻെറ കൊഴുപ്പിന്നും എല്ലിന്നും വേണ്ടിയാകുന്നു. മത്സ്യങ്ങളാണ് തിമിംഗലത്തിൻെറ ആഹാരം.

ഒരു ദിവസം ജോണും അമ്മാമനും കൂട്ടുകാരുമായി തിമിംഗലവേട്ടയ്ക്കു പുറപ്പെട്ടു. വേട്ടയ്ക്കൊരുങ്ങിട്ടുള്ളവരിൽ ഓരോരുത്തർക്കു ഓരോ ജോലിയാണ്. അതിൽ ജോണിൻെറ അമ്മാമൻെറ ജോലി തിമിംഗലത്തെ കണ്ടുപിടിക്കലാണ്. അതാ! അദ്ദേഹം കപ്പലിൽ ഒരു ഉയന്ന സ്ഥലത്തു നില്ക്കുന്നു. മറെറാരാൾ കപ്പലോടിക്കുന്നു. മററു ചിലയാളുകൾ തോക്കും ഉളിയുമായി നിൽക്കുന്നു. ആളുകൾ വളരെ ശ്രദ്ധയോടെ ഇരുന്നില്ലെങ്കിൽ ചിലപ്പോൾ തിമിംഗലം കപ്പൽ മറിച്ചിട്ടേക്കും.

അതാ! തിമിംഗലം!! ഉടനെ ഒരാൾ ചാട്ടുളികൊണ്ടൊരേറു്. അതാ, രണ്ടു മൂന്നു വെടി. തിമിംഗലത്തിൻെറ കഥ കഴിഞ്ഞു. അതിനെ വലിച്ചു് കരക്കു കൊണ്ടുവരുന്നു. തിമിംഗലത്തിൻെറ തോലുരിച്ചു് അതിൻെറ തോലിൽ ഒട്ടിനില്ക്കുന്ന കൊഴുപ്പെല്ലാം ശേഖരിക്കുന്നു. ഈ എണ്ണ ശുദ്ധിചെയ്തു ഇംഗ്ലണ്ടിലേക്കു കപ്പലിൽ അയക്കുന്നു.

തിമിംഗലത്തിൻെറ എണ്ണകൊണ്ട് എന്താണ് ചെയ്യുക എന്നു നിങ്ങൾക്കു പറയാമോ? ഇതുകൊണ്ട് മെഴുകുതിരിയും സോപ്പുകളും ഉണ്ടാക്കുന്നു.

# കുറിപ്പുകൾ

## മലബാറിലെ ഹോട്ടലുകൾ:—

അരിയ്ക്കും മററു ഭക്ഷണസാധനങ്ങൾക്കും ദൗർല്ലഭ്യം നേരിടുകയും, കരിഞ്ചന്തക്കച്ചവടക്കാരുടെ അക്രമംകൊണ്ടു അവയ്ക്കൊരു ക്ലിപ്തവിലയില്ലാതാകുകയും ചെയ്തതോടുകൂടി ഹോട്ടൽ ഉടമസ്ഥന്മാർ ഭക്ഷണപദാൎത്ഥങ്ങളുടെ വില ക്രമാതീതമായി വൎദ്ധിപ്പിയ്ക്കുവാൻ നിൎബ്ബന്ധരായി. എന്നാൽ ഇപ്പോൾ പ്രധാനപട്ടണങ്ങളിലെല്ലാം "റേഷൻ"സമ്പ്രദായം നടപ്പിൽ വരികയും, നിത്യാവശ്യത്തിനുള്ള സാധനങ്ങളുടെയെല്ലാം വില ഏറെക്കുറെ നിജപ്പെടുകയും ചെയ്തിട്ടുണ്ടെങ്കിലും മലബാറിലെ ഹോട്ടലുടമസ്ഥന്മാർ അവരുടെ പഴയ നിരക്കിൽനിന്നു ഭക്ഷണപദാൎത്ഥങ്ങളുടെ വിലയ്ക്കു യാതൊരു മാററവും വരുത്തിയിട്ടുള്ളതായി കാണുന്നില്ല.

സംസ്ഥാനത്തിന്റെ കേന്ദ്രമായ മദിരാശിയിൽ (ഇവിടെയും അരി റേഷൻ ചെയ്തിരിക്കയാണല്ലോ) എന്തുകൊണ്ടു നോക്കിയാലും കോഴിക്കോട്ടേക്കാൾ ജീവിതച്ചെലവു കൂടുതലാണെന്നു സൎവ്വസമ്മതമാണ്. വിറകു, പച്ചക്കറി മുതലായവയ്ക്കു കോഴിക്കോട്ടേക്കാൾ എത്രയോ ഇരട്ടി കൂടുതൽ വില കൊടുക്കേണ്ടിവന്നിട്ടും വീട്ടുവാടക ആദിയായവയ്ക്കും ഇവിടത്തേക്കാൾ വളരെ അധികം ചെലവുചെയ്യേണ്ടിയിരുന്നിട്ടും, മദിരാശിയിലെ പ്രധാനതെരുവുകളിൽ ഒന്നാംകിട ഭക്ഷണം 6ണ. വിലയ്ക്കു വില്ക്കുമ്പോൾ അതിനേക്കാൾ എത്രയോ താണതരം ഭക്ഷണം കോഴിക്കോട്ടു പത്തണവരെ വിററുവരുന്നതു വിചിത്രമായിത്തോന്നുന്നു.

റേഷൻ നടപ്പിലുള്ള പട്ടണങ്ങളിൽ എല്ലാ ഹോട്ടൽകാൎക്കും ഒരേ വിലയ്ക്കാണു അരികിട്ടുന്നതെന്നു വിശ്വസിയ്ക്കാമല്ലോ. മററു സാധനങ്ങളുടെ കാൎയ്യത്തിലും ഏതാണ്ടൊരു അങ്ങാടിനിലവാരം ഇന്നു നിലവിലുണ്ട്. ഇവയെ പരിഗണിച്ചു ഭക്ഷണപദാൎത്ഥങ്ങളുടെ കാര്യത്തിൽ (പ്രത്യേകിച്ചു ഊണിന്നു) ഒരു നിശ്ചിതതോതിൽ വിലനിയന്ത്രണം ചെയ്യേണ്ടത്ത്യാവശ്യമായിരിക്കുന്നു. മൎയ്യാദനിലയ്ക്കുള്ള വിഭവങ്ങളോടുകൂടി ഒരാൾക്കു വിശപ്പടങ്ങാൻ മതിയായ ഭക്ഷണത്തിന്നു ഇന്ന വിലയിൽ കൂടുതൽ വാങ്ങുവാൻ പാടില്ലെന്ന ഒരു നിബന്ധന കഴിയുന്ന വേഗത്തിൽ അധികൃതന്മാർ പുറപ്പെടുവിക്കേണ്ടതാണ്. പ്രസ്തുതകാൎയ്യം, ഭക്ഷണനിയന്ത്രണക്കമ്മിററിയുടെ കഴിഞ്ഞപ്രാവശ്യത്തെ യോഗത്തിൽ പൎയ്യാലോചനയ്ക്കു വിഷയീഭവിച്ചിരുന്നുവെന്നറിയുന്നതിൽ സമാധാനിക്കയും, ഈ പ്രധാനസംഗതി ഉടനെ നടപ്പിൽ വന്നു കാണുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുകയുംചെയ്യുന്നു.

അതിഥികളെ സ്വീകരിച്ചു ഭക്ഷണം നൽകുന്നതിന്നും മററും റേഷൻ കാരണം പല വിഷമങ്ങൾ നേരിട്ടിട്ടുള്ളതുകൊണ്ടും, യാത്രാസൌകൎയ്യങ്ങൾ കുറഞ്ഞതു

കൊണ്ടും, യാത്രക്കാർക്കെല്ലാംതന്നെ ഇന്നു ഹോട്ടലുകളെ ശരണം പ്രാപിക്കുകമാത്രമേ ഗതിയുള്ളുവെന്നുകൂടി ഞങ്ങൾ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

## അത്യാഹിതങ്ങൾ:—

ഗാന്ധിജിയുടെ ധർമ്മദാരങ്ങൾ എന്ന നിലക്കു മാത്രമല്ല, ഭാരതത്തിൻെറ സ്വാതന്ത്ര്യത്തിനുവേണ്ടി ആജീവനാന്തം പരിശ്രമിച്ചുകൊണ്ടിരുന്ന ഒരു ഭാരതീയ വനിത, സ്വഭർത്താവിനെ അനുപദം അനുഗമിയ്ക്കുകയും, സുഖദുഃഖങ്ങളിൽ തുല്യമായ പങ്കു വഹിക്കുകയും ചെയ്തു "സഹധർമ്മിണീ"പദത്തെ അന്വർത്ഥമാക്കിയ ഒരു ധർമ്മപത്നി എന്നീ നിലകളിൽ ഭാരതീയ വനിതാലോകത്തിന്നു മാതൃകകാണിച്ച ഒരു സ്ത്രീരത്നമായിരുന്നു ശ്രീ: കസ്തൂരിബായി ഗാന്ധി. പതിയുടെ പാദസാന്നിദ്ധ്യത്തിൽ കാരാഗൃഹവും സ്വഗൃഹമായിട്ടാണവർ കണ്ടതു്. സ്വന്തം മക്കളുടെ മദ്ധ്യത്തിൽ, പ്രാണനാഥൻെറ മടിയിൽ കിടന്നു പരമഗതിയടഞ്ഞ ആ ഭാഗ്യവതിയുടെ വിയോഗംമൂലം വ്യഥയനുഭവിക്കുന്ന ഭാരതത്തോടൊപ്പം ഞങ്ങളും പങ്കുചേരുന്നു.

കഴിഞ്ഞ മാസത്തിൽത്തന്നെയുണ്ടായ മറെറാരത്യാഹിതമാണ് മദ്രാസ് മുഹമ്മദൻ കോളേജ് പ്രൊഫസർ ജ: കുത്ത്ബുദ്ദീൻ സാഹിബിൻെറ അകാലനിര്യാണം. തൻമൂലം സമർത്ഥനായ ഒരദ്ധ്യാപകൻ സർവ്വകലാശാലക്കും, മുസ്ലിം വിദ്യാഭ്യാസതല്പരനായ അദ്ദേഹത്തിൻെറ സേവനങ്ങൾ സമുദായത്തിനും നഷ്ടമായിരിക്കുന്നു. പരേതൻെറ ബന്ധുക്കളോടും വിദ്യാർത്ഥികളോടുമൊപ്പം ഞങ്ങളും പരിതപിക്കുകയും അദ്ദേഹത്തിൻെറ ആത്മനിർവൃതിക്കായി പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

## മാന്യ വരിക്കാരുടെ ശ്രദ്ധയ്ക്ക്:—

വരുന്ന ഏപ്രിൽമാസത്തോടുകൂടി "റവ്യു"വിന്നു. അതിന്റെ 3-ാംവയസ്സു പൂർത്തിയാകുന്നതാണ്. നിങ്ങളുടെ ഇതുപര്യന്തമുള്ള സഹായസഹകരണങ്ങൾ ഞങ്ങൾ കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നതോടൊപ്പം മേലിലും നിങ്ങളുടെ നിഷ്കളങ്കമായ സേവനങ്ങളെ ഞങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു. വരിസംഖ്യ ബാക്കിയുള്ളവർ കുടിശ്ശിക തീർത്തടച്ചുതന്നും അഡ്വാൻസയച്ചും, മററുള്ളവർ പുതുവർഷത്തേക്കുള്ള പണം മുൻകൂർ അയച്ചുതന്നും ഞങ്ങളെ സഹായിക്കുന്നതിന്നു ഓരോ വരിക്കാരോടും പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

മാനേജർ.



ഉത്തര ടർമോളിയിലെ 8-ാംപട പ്രതികൂല കാലാവസ്ഥയെ അവഗണിച്ചു റോമിലേക്കു കുതിച്ചു കയറുന്നു.

# CALENDAR

## MARCH 1944 APRIL

**MARCH**

| | | | | | |
|---|---|---|---|---|---|
| S | | 5 | 12 | 19 | 26 |
| M | | 6 | 13 | 20 | 27 |
| T | | 7 | 14 | 21 | 28 |
| W | 1 | 8 | 15 | 22 | 29 |
| T | 2 | 9 | 16 | 23 | 30 |
| F | 3 | 10 | 17 | 24 | 31 |
| S | 4 | 11 | 18 | 25 | |

**APRIL**

| | | | | | | |
|---|---|---|---|---|---|---|
| S | 30 | 2 | | 9 | 16 | 23 |
| M | | | 3 | 10 | 17 | 24 |
| T | | | 4 | 11 | 18 | 25 |
| W | | | 5 | 12 | 19 | 26 |
| T | | | 6 | 13 | 20 | 27 |
| F | | | 7 | 14 | 21 | 28 |
| S | 1 | | 8 | 15 | 22 | 29 |